*greet each other and share their joy. Let us think how they both had spent time together. They both were talking words that could add glory to God. When Elizabeth heard the salutation of Virgin Mother of God, she was filled with the Holy Spirit, and she praised God Almighty. Likewise let us also utilize the opportunities available for the greater glory of God.*

*Nowadays women are growing equal with men. The participation of woman, in every walk of life, is very significant too and they excel with utmost competence in their performance in every sector. But we Christian ladies need not worry about our position, value and respect in the society as the modern society ladies are worried and running around in despair because we believe in our creator who is an Omnipotent, Omniscient and Omnipresent God.*

*"Thy word was the rejoice of my heart" (Jeremiah 15:16.) We all are passing through either or the other problems in our daily lives. How many of us are depending on the word of God for a relief? Let us try to learn the word of God, which would grant us peace and comfort in the moments of distress. St. Paul in his Epistle to Philippians (Chapter 4: verses 4-7) tells us how to rely on Him when we are in troubles. We all talk about faith with long tongues. But whenever we face a small problem we become totally disappointed. Why we lose our hope? In whom we were keeping hope till then? The faithful who has real hope is in Lord Jesus will not have to worry. 1 Peter 5:7 says, cast all your worries on Him, because He cares…..*

*In our practical lives we forget what is meant by hope even. St. Paul explains that hope is the certainty of the unseen things. The future as a whole is the unseen events and deeds. We should not be pathetic or uncertain about the net results of the future. If we surrender ourselves to the God's disposal, then there is no question of doubt or worry. Since we are Christians, through us people around us must say a Christian living is the most happiest and privileged life. We must obey Jesus and for obeying Jesus, we must do what He has instructed us. Mark 16:15-20 say Go into the whole world, and preach the gospel to every creature. To believe in Him is to believe every sentence that He spoke. We must live as true Christians in Him and with Him. When others could find Lord Jesus in our words and deeds, they will try to follow our Lord. That is the real gospel work or the true witnessing, as desired by our Lord. Are we doing His will? So dear sisters, let us exercise some time to find the answers for these as we are the makers of our home, and through home, makers of the society.*

*"O woman great is thy faith."(St. Mathew 15:28). Each and every woman of the Holy Church must long to hear so from our Lord and God. It will be a rare blessing to get such an honor. Nothing is impossible to God. So too He could make us also to hear so.*



**ബോംബെ ഭദ്രാസന സൺഡേ സ്കൂൾ സഹപാഠ്യ മത്സരത്തിൽ പങ്കെടുക്കാനെത്തിയ വിദ്യാർത്ഥികൾ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, ഗീവർഗീസ് മാർ കൂറിലോസ് എന്നിവരോടൊപ്പം ബോംബെ വാഷി അരമനയിൽ.**






**Re-dedication of Nallasopara St. Gregorios OSC on 1st October 2023 by the hands of the Diocesan Metropolitan, Geevarghese Mar Coorilos.**

"നമ്മുടെ സഭ ദൈവത്തിന്റെ വകയാണെന്നും അതു ഒരിക്കലും നശിച്ചു പോകാൻ ഇടയില്ലെന്നും നിങ്ങൾക്കു നല്ലപോലെ വിശ്വാസം ഉണ്ടായിരിക്കേണ്ടതാണ്. സഭ ദൈവത്തിന്റെ സ്വന്തമാണെന്നും അതിൽ സ്വാഭിപ്രായം നട്ടു വളർത്താൻ ആർക്കും ദൈവം അവകാശം നൽകിയിട്ടില്ലെന്നും എല്ലാവരും ധരിച്ചിരിക്കേണ്ടതാണ്."

**- പ. വട്ടശ്ശേരിൽ തിരുമേനി**



**Silvassa St Gregorios Orthodox Syrian Church, under the vicarship of Fr. Lijo Daniel, celebrated its Parish Feast on 3rd, 4th and 5th of Nov 2023.**

# ഫാ. ഡോ. വി. സി. സാമുവേലിന്റെ ദൈവശാസ്ത്ര യാത്ര:

## വൈദികരെയും സെമിനാരി വിദ്യാർത്ഥികളെയും ദൈവശാസ്ത്രപഠനത്തിനായി സജ്ജമാക്കുന്നതിനുള്ള പങ്ക്

ഡീക്കൻ മാമ്മൻ ജോസഫ് പുതുശ്ശേരി

**1. ആമുഖം**

പ്രശസ്ത ശാസ്ത്രജ്ഞനായ ആൽബർട്ട് ഐൻസ്റ്റീൻ മഹാത്മ ഗാന്ധിയുടെ 70-ാമത് ജന്മദിനത്തിൽ ഗാന്ധിജിയെക്കുറിച്ച് ഉദ്ധരിച്ച വരികൾ ശ്രദ്ധേയമാണ്. "*Generation to come, it may well be , will scarce believe that such a man as this one ever in flesh and blood walked upon the Earth* " മജ്ജയും മാംസവും ഉണ്ടായിരുന്ന ഇങ്ങനെ ഒരാൾ ഇവിടെ ജീവിച്ചിരുന്നുവെന്ന് വിശ്വസിക്കാൻ വരുംതലമുറ പ്രയാസപ്പെടും. വി.സി. സാമുവേൽ അച്ചനെ സ്മരിക്കുമ്പോൾ ഈ വരികൾ കടമെടുക്കുന്നതിൽ ഒട്ടും വിമുഖത കാട്ടേണ്ടതില്ല.

ഒരു സാധാരണ ഗ്രാമീണ ബാലനായി ജനിച്ചുവളർന്ന്, അദമ്യമായ വിജ്ഞാനദാഹത്താലും സത്യാന്വേഷണത്താലും ഒരു പുരുഷായുസ്സ് മുഴുവൻ ഭൂഖണ്ഡങ്ങളിലൊക്കെയും തീർത്ഥാടനസപര്യ നടത്തി, സാധാരണയെ അസാധാരണമായി രൂപപ്പെടുത്തി, വിജ്ഞാനത്തിന്റെ കൊടുമുടി കയറിയ വെരി. റവ. ഫാ. ഡോ. വി.സി. സാമുവേൽ ഭാരതീയ ആചാര്യന്മാർ വിവക്ഷിച്ച ബ്രഹ്മജ്ഞാനിയും നിസ്വാർത്ഥ കർമ്മയോഗിയും ദൈവദാസനുമായിരുന്നു.

ദാർശനികൻ, വേദശാസ്ത്രജ്ഞൻ, ക്രിസ്തുശാസ്ത്രജ്ഞൻ, ചരിത്രഗവേഷകൻ, ബഹുഭാഷാപണ്ഡിതൻ, സഭൈക്യവക്താവ്, മതസൗഹാർദ്ദകൻ, ചിന്തകൻ, രചയിതാവ്, മല്പാൻ, സർവ്വകലാശാലാ പ്രൊഫസർ, പ്രിൻസിപ്പാൾ, സെനറ്റ് സെക്രട്ടറി, വിസിറ്റിംഗ് പ്രൊഫസർ എന്നിങ്ങനെ ബഹുമുഖപ്രതിഭയായി തിളങ്ങിയ അദ്ദേഹം ആഗോളതലത്തിൽ മഹാഗുരു, അനുരഞ്ജനപ്രവാചകൻ, സാർവ്വത്രിക സഭാപിതാവ് എന്നീ നിലകളിലും വിളങ്ങി. വൈദികരുടെ വൈദികനായും അദ്ദേഹം പ്രകീർത്തിക്കപ്പെട്ടു.

ഗർഭഗൃഹത്തിലുരുവാകുംമുമ്പെ, 'കർത്താവിനോട് ചോദിച്ചു വാങ്ങി' എന്നതിനാൽ 'ദൈവം കേട്ടു' എന്നർത്ഥമുള്ള ശമുവേൽ പ്രവാചകന്റെ നാമവും സിദ്ധൻമാരെ സൂചിപ്പിക്കുന്നതിന് സുറിയാനി ഭാഷ ഉപയോഗിക്കുന്ന 'മോർ' എന്നതിന് മലയാളത്തിൽ 'വിശുദ്ധൻ' (ചുരുക്കി 'വി') എന്ന വിശേഷണവും ഇടയിൽ കുടുംബാംഗമായ വി. ചെറിയാൻ ശമുവേലിന് ദൈവനിയോഗമായി ലഭിച്ചു. പൈതൽ പ്രായത്തിലെ പിതാവിൽക്കൂടി ലഭിച്ച ദൈവിക ദർശനങ്ങൾ അണുവിട വ്യതിചലിക്കാതെ ജീവിതാന്ത്യം വരെ പരിപാലിച്ച് അദ്ദേഹം സഭാനാഥന്റെ സഭയ്ക്കുവേണ്ടി സ്വജീവിതം സമർപ്പണം ചെയ്തു.

മുകളിൽപ്പറഞ്ഞവയെക്കുറിച്ച് അച്ചൻ തന്നെ 1954-ൽ പ്രസിദ്ധപ്പെടുത്തിയ 'എന്റെ ചിന്താവികാസം' എന്ന പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. "*പൂർവ്വകാല ജീവിതത്തിലേക്ക് തിരിഞ്ഞുനോക്കുമ്പോൾ എന്റെ മനസ്സിൽ നിന്നും മായാതെ നിൽക്കുന്ന ഒരു സംഭവമുണ്ട്. എനിക്ക് എട്ടു പത്ത് വയസ്സ് പ്രായമുള്ള കാലത്തൊരിക്കൽ എന്റെ പിതാവ് എന്നെ അരികെ വിളിച്ച്, വേദപുസ്തകത്തിൽ നിന്നും ശമുവേൽ പ്രവാചകന്റെ ഒന്നാം പുസ്തകത്തിലെ ആദ്യമൂന്ന് അദ്ധ്യായങ്ങൾ വായിപ്പിച്ച ശേഷം ഏതാണ്ട് ഇങ്ങനെ പ്രസ്താവിച്ചു. നിനക്ക് സമുവേൽ എന്ന് പേരിട്ടിരിക്കുന്നതിന് ഒരു പ്രത്യേക ഉദ്ദേശവുമുണ്ട്. ആ പേരിന്റെ അർത്ഥം 'ദൈവം കേട്ടു' എന്നത്രേ. നീ ഒരു ധനാഢ്യനായി തീർന്ന് വാർദ്ധക്യകാലത്തെന്നെ പരിചരിക്കണമെന്നോ ലോകത്തിൽ പ്രശസ്തനായി തീരണമെന്നോ അല്ല, നിന്നെക്കുറിച്ച് ഞാൻ ആഗ്രഹിക്കുന്നത്. ശമുവേൽ പ്രവാചകനെപ്പോലെ ദൈവത്തിന്റെ ദാസനായിത്തീർന്ന്, ആയുസ്സുപര്യന്തം അദ്ദേഹത്തെ സേവിക്കണമെന്നാണ് എനിക്ക് നിന്നെക്കുറിച്ചുള്ള പ്രതീക്ഷ. ആ പ്രതീക്ഷ നിന്റെ ജീവിതത്തിൽ സഫലമാകുന്ന പക്ഷം ഞാനതിനായി സന്തോഷിക്കും. ഈ പ്രസ്താവനയിലടങ്ങുന്ന ആശയം എനിക്ക് വ്യക്തമായിരുന്നില്ലാ എന്ന് പ്രത്യേകിച്ച് പറയേണ്ട ആവശ്യമില്ലല്ലോ. എങ്കിലും ക്രമേണ അതിന്റെ അർത്ഥം മനസ്സിലാക്കിപ്പോന്നു. പിന്നീട് പലപ്പോഴും അതിനെക്കുറിച്ച് ഞാൻ ചിന്തിച്ചിട്ടുണ്ട്. ചിന്തിക്കുമ്പോഴൊക്കെയും അതെന്റെ മേൽ വളരെ പ്രേരണാശക്തി ചെലുത്തിക്കൊണ്ടിരിക്കുന്നു. എനിക്കുത്തമബോദ്ധ്യമുള്ള സംഗതികൾ ഒന്നിനെയും ഭയപ്പെടാതെ തുറന്നു പറയണമെന്നും കഴിവതും അതനുസരിച്ച് ജീവിക്കണമെന്നും ഞാൻ മനസ്സുകൊണ്ടു നിശ്ചയിച്ചു. ഈ സംഭവമാണ് എന്റെ ജീവിതത്തിന്റെ അടിസ്ഥാനമായി ഞാൻ കരുതാറുള്ളത്.*"



**സെന്റ് തോമസ് ഓർത്തഡോക്സ് വൈദികസംഘം വൈദികർക്കും വൈദിക വിദ്യാർത്ഥികൾക്കുമായി അഖില മലങ്കര അടിസ്ഥാനത്തിൽ നടത്തിയ ഉപന്യാസ മത്സരത്തിൽ ഒന്നാം സമ്മാനാർഹമായ പ്രബന്ധം.**

ഒരു കുലപർവ്വതം പോലെ വിളങ്ങിയ ഈ മഹാമേരുവിന്റെ ദൈവശാസ്ത്രയാത്രയും, ആ യാത്ര ദൈവശാസ്ത്ര വിദ്യാഭ്യാസത്തിന് വൈദികരെയും വൈദികവിദ്യാർത്ഥികളെയും എപ്രകാരം സജ്ജമാക്കി എന്നതും പഠനവിഷയമാക്കേണ്ടതുണ്ടെന്നത് നൂറുവട്ടം ഉറപ്പാണ്.

**വി. സി. സമുവേൽ അച്ചന്റെ ലഘുജീവചരിത്രവും രചനകളും**

**ജനനവും ബാല്യകാലവും**

1912 ഏപ്രിൽ 6-ന് പത്തനംതിട്ട ഓമല്ലൂർ ഇടയിൽ വീട്ടിൽ ഇ.ഐ. ചെറി

യാന്റെയും അന്നമ്മ ചെറിയാന്റെയും 9 മക്കളിൽ അഞ്ചാമനായി ജനനം. സ്കൂൾ അദ്ധ്യാപകനായിരുന്നു അദ്ദേഹത്തിന്റെ പിതാവ്. മലയാളം, സംസ്കൃതം, തമിഴ് ഭാഷകളിൽ അഗ്രഗണ്യനായിരുന്നു എന്നു മാത്രമല്ല തികഞ്ഞ ദൈവഭക്തനുമായിരുന്നു. അപ്രകാരമുള്ള കുടുംബാന്തരീക്ഷം അക്ഷരങ്ങളോടും ദൈവത്തോടും പ്രണയം വളർത്തുന്നതിന് അച്ചനെ സഹായിച്ചു എന്ന് അച്ചനെക്കുറിച്ച് എഴുതിയ പുസ്തകത്തിൽ അദ്ദേഹത്തിന്റെ ആത്മസ്നേഹിതൻ കൂടിയായ സണ്ണി കുളത്താക്കൽ രേഖപ്പെടുത്തുന്നു.

നിരവധി ആരോഗ്യപ്രശ്നങ്ങൾ വളരെ ചെറുപ്പത്തിൽ തന്നെ സമുവേൽ എന്ന ബാലനെ അലട്ടിയെങ്കിലും കാലക്രമേണ അദ്ദേഹം ആരോഗ്യം വീണ്ടെടുത്തു.

**വിദ്യാഭ്യാസം**

തന്റെ പിതാവിനാൽ തന്നെ സ്ഥാപിതമായ ഓമല്ലൂരുള്ള ചീക്കനാൽ പ്രൈമറി സ്കൂളിൽ നിന്ന് പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ സമുവേൽ പത്തനംതിട്ട ഗവൺമെന്റ് ഇംഗ്ലീഷ് മിഡിൽ സ്കൂളിൽ നിന്നും കോഴഞ്ചേരി സെന്റ് തോമസ് ഇംഗ്ലീഷ് ഹൈസ്കൂളിൽ നിന്നും ഹൈസ്കൂൾ വിദ്യാഭ്യാസം ഡിസ്റ്റിംഗ്ഷനോടെ പാസ്സായി. 1931-ൽ ഇംഗ്ലീഷ് സ്കൂൾ ലീവിംഗ് സെർട്ടിഫിക്കറ്റ് ലഭിച്ചതിന് ശേഷം സുറിയാനി ഭാഷയിൽ പ്രത്യേക പരിശീലനം നേടി. 1948-ൽ ആലുവ യു.സി. കോളജിൽ നിന്ന് ഒന്നാം റാങ്കോടെ ഫിലോസഫിയിൽ ബിരുദവും 1950-ൽ മദ്രാസ് ക്രിസ്ത്യൻ കോളേജിൽ നിന്ന് ബിരുദാനന്തര ബിരുദവും കരസ്ഥമാക്കി. 1953-ൽ സെനറ്റ് ഓഫ് സെറാംമ്പുരിൽ നിന്ന് വേദശാസ്ത്രത്തിൽ ഡിസ്റ്റിംഗ്ഷനോടെ ബിരുദം നേടി. തുടർന്ന് 1954-ൽ ന്യൂയോർക്ക് യൂണിയൻ തിയോളജിക്കൽ സെമിനാരിയിൽ നിന്ന് Sacred Theology യിൽ ബിരുദാനന്തര ബിരുദവും 1957 യേൽ യൂണിവേഴ്സിറ്റിയിൽ നിന്നും പി.എച്ച്.ഡി.യും കരസ്ഥമാക്കി. പിന്നീട് Christian Institute for the Study of Religion and Society (CISRS) യിലും യു.എസിലെ യൂണിവേഴ്സിറ്റി ഓഫ് ചിക്കാഗോയിലും Post Doctoral Research Scholar ആയി പ്രവർത്തിച്ചു.

**മഞ്ഞനിക്കര മല്പാൻ**

1933-1936 വരെയുള്ള കാലഘട്ടത്തിൽ മഞ്ഞനിക്കര സെന്റ് ഇഗ്നേഷ്യസ് സെമിനാരിയിൽ താമസിച്ച് മാർ യൂലിയോസിന്റെയും അപ്രേം അഹാദിന്റെയും (പിന്നീട് ഇഗ്നാത്തിയോസ് യാക്കോബ് III) കീഴിൽ സുറിയാനിഭാഷാഭ്യസനം നടത്തി. അതിനു ശേഷം 4 കൊല്ലം സുറിയാനി അദ്ധ്യാപകനായും മഞ്ഞനിക്കര സെമിനാരിയിൽ സേവനം അനുഷ്ഠിച്ചു. ഈ രണ്ട് പിതാക്കാന്മാരുടെ വിവർത്തകനായി അവരോടൊപ്പം യാത്രചെയ്യുന്നതിന് സമുവേൽ അച്ചന് ഇടയായി. മാർ യൂലിയോസിന്റെ സെക്രട്ടറിയായും ഇതേസമയം അച്ചൻ പ്രവർത്തിച്ചു.

മഞ്ഞനിക്കര സെമിനാരിയിലെ ഈ താമസകാലയളവിൽ സുറിയാനിയിലെ ഒട്ടുമിക്ക പുസ്തകങ്ങളും അച്ചൻ വായിച്ചു എന്നു മാത്രമല്ല ഈ വായനകൾ സുറിയാനി പിതാക്കൻമാരുടെ ദൈവശാസ്ത്ര ദർശനങ്ങൾ ആഴമായി പഠിക്കുന്നതിനുള്ള ജിജ്ഞാസ അച്ചനിൽ ജനിപ്പിച്ചു. അബ്ദുൾ അഹാദ് റമ്പാനോടൊപ്പം (പിന്നീട് യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ് ) മഞ്ഞനിക്കര സെമിനാരിയുടെ സ്ഥാപക മല്പാനാണ് വി.സി. സമുവേൽ അച്ചൻ.[5]

1940-1944 കാലയളവിൽ കോട്ടയം ചെങ്ങളം സെന്റ് തോമസ് യാക്കോബായ സുറിയാനി പള്ളിയുടെ വികാരിയായി സേവനമനുഷ്ഠിക്കുന്നതിനോടൊപ്പം പത്തിൽ അധികം ശെമ്മാശൻമാർക്ക് മല്പാനുമായിരുന്നു. സമുദായ കേസ് മൂലം മറ്റ് സെമിനാരികൾ അടഞ്ഞ് കിടന്നിരുന്നതിനാൽ ഇവിടെയായിരുന്നു വൈദിക വിദ്യാഭ്യാസം നടന്നു വന്നിരുന്നത്.[6]

**പൗരോഹിത്യം**

1935 മാർച്ച് 3-ന് കോറൂയോ പട്ടവും, 1936 മാർച്ച് 14-ന് യവ്പദ്യക്ക്നോ പട്ടവും, 1932 സെപ്റ്റംബർ 12-ന് മ്ശംശോനോപട്ടവും അച്ചൻ സ്വീകരിച്ചു. 1938 ജനുവരി 9-ന് മലങ്കരയ്ക്ക് മുഴുവനായി (Entire Church of Malabar) കശ്ശീശ സ്ഥാനം സ്വീകരിച്ചു.[7]

**ഇടയശുശ്രൂഷ**

ആലുവ യു.സി. കോളേജിലെ പഠനകാലത്ത് കോളേജ് ചാപ്പലിലും ആലുവായ്ക്ക് സമീപമുള്ള ഇടവകകളിലും മദ്രാസ് ക്രിസ്ത്യൻ കോളേജിലെ പഠനകാലയളവിൽ കോളേജ് ചാപ്പലിലും മദ്രാസിലെ ഇടവകകളിലും കോയമ്പത്തൂർ തടാകം ആശ്രമത്തിലും സമുവേലച്ചൻ ഇടയശുശ്രൂഷയിലേർപ്പെട്ടു. ബാംഗ്ലൂരിലെ ജീവിത നാളുകളിൽ ആ പ്രദേശങ്ങളിലെ നിരവധി ദൈവാലയങ്ങളിൽ അച്ചൻ ശുശ്രൂഷിക്കുകയും പുതിയ ദൈവാലയങ്ങൾ സ്ഥാപിക്കുകയും ചെയ്തു. Trinity Circle ൽ ഉള്ള Holy Trinity Church ന്റെ ആദ്യ മുഴുവൻ സമയ വികാരിയായിരുന്നു അച്ചൻ (1950-53). Jalahally St. Mary's (1952-53, 1957-59) Bangalore St. Thomas Cathedral (1968-72), Bangalore East St. Thomas Maha Edavaka (1976-82), Vijayanagar St. Stephen's (1982-98) എന്നീ ദൈവാലയങ്ങളിലെ സ്ഥാപക വികാരിയുമായിരുന്നു.

1968-ൽ എത്യോപ്യയിലേക്കും മറ്റ് ആഫ്രിക്കൻ രാജ്യങ്ങളിലേക്കുമുള്ള മലങ്കരസഭയുടെ അംബാസിഡർ ആയി പരിശുദ്ധ ഔഗേൻ പ്രഥമൻ ബാവ തിരുമേനി സമുവേലച്ചനെ നിയമിച്ചു. ഈ കാലയളവിൽ Adis Ababa-ലും എത്യോപ്യയിലുമുള്ള സഭാജനങ്ങളുടെ വികാരിയായി അദ്ദേഹം ശുശ്രൂഷിച്ചു.

**കുടുംബം**

പതിനാറ് വർഷത്തെ തന്റെ പൗരോഹത്യ ശുശ്രൂഷയ്ക്ക് ശേഷം 1953ൽ തന്റെ 41-ാം വയസ്സിൽ ഡോ. കുഞ്ഞുഞ്ഞമ്മയെ അച്ചൻ ജീവിതസഖിയായി സ്വീകരിച്ചു. വൈദികവിവാഹം 16-ാം നൂറ്റാണ്ടിനു ശേഷം മലങ്കര സഭയിൽ നിലനിന്നിരുന്നില്ലെങ്കിലും, ഈ വിഷയത്തെക്കുറിച്ചുള്ള വേദശാസ്ത്രവും ചരിത്രപരവുമായ അവബോധവും അപ്രകാരമൊന്നിന് അച്ചനെ പ്രേരിപ്പിക്കുകയും തുടർന്ന് അദ്ദേഹത്തിന്റെ മെത്രാസന മെത്രാപ്പോലീത്തായിൽ നിന്നും കാതോലിക്കായിൽ നിന്നും ഔദ്യോഗിക അനുവാദം വാങ്ങുകയും ചെയ്തു. ആയതിനാൽ പൗരോഹിത്യപദവിക്കടുത്ത ഉത്തരവാദിത്വങ്ങൾ നിർവ്വഹിക്കുന്നതിൽ അച്ചന് വിലക്കേർപ്പെടുത്തിയിരുന്നില്ല.

കോയമ്പത്തൂർ തടാകം ആശ്രമ Chaplain Fr. K.C. Varghese വിവാഹകൂദാശയ്ക്ക് മുഖ്യകാർമ്മികത്വം വഹിച്ചു.

**ഒരു യുഗത്തിന്റെ അന്ത്യം**

1998 നവംബർ 18-ന് കെങ്കേരിയിലുള്ള തന്റെ ഭവനത്തിൽ വച്ച് വി.സി. സമുവേൽ അച്ചൻ ഇഹലോകവാസം വെടിഞ്ഞു. നവംബർ 20-ന് Hosur റോഡിലുള്ള സെന്റ് ഗ്രിഗോറിയോസ് കത്തിഡ്രലിൽ വച്ച് ശവസംസ്കാര ശുശ്രൂഷകൾ നടത്തപ്പെട്ടു. വി.സി. സമുവേലച്ചൻ സ്വർഗ്ഗത്തിലും വേല തുടരുന്നു. [12]

**രചനകൾ**

വി.സി. സമുവേൽ അച്ചന്റെ പ്രധാനപ്പെട്ട രചനകൾ താഴെ ചേർത്തിരിക്കുന്നു.

i) 1959 - Ramkrishna Movement : The World Mission of Hinduism, CISRS, Bangalore.
ii) 1967 യേശുക്രിസ്തു ആര്? CLS, Thiruvalla.
iii) 1975 ഇത് ഒരിന്ത്യൻ സഭയോ? CLS, Thiruvalla.
iv) 1977 - The Council of Chalcedon Re-examined : A Historical Theological Survey, Indian Theological Library, CLS Madras.
v) 1982 മലങ്കരയുടെ അന്ത്യോഖ്യൻ ബന്ധം, DTS, Kottayam.
vi) 1986 Truth Triumphs, MOC, Kottayam.
vii) 1995 സ്വാനുഭവവേദിയിൽ (ആത്മകഥ) MGOCSM, Kottayam.
viii) 1997 മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ, മലങ്കരസഭാദീപം, കോട്ടയം

ഇവ കൂടാതെ ദിവ്യബോധനം, സൺഡേസ്കൂൾ പാഠ്യപദ്ധതികൾ, മറ്റ് പ്രസിദ്ധീകരണങ്ങൾ എന്നിവയിലേക്ക് ചെറുതും വലുതുമായ നിരവധി ലേഖനങ്ങളും ഗവേഷണ പ്രബന്ധങ്ങളും സമുവേലച്ചൻ രചിച്ചിട്ടുണ്ട്.[13]

**വി. സി. സമുവേലച്ചൻ ദൈവശാസ്ത്രയാത്ര**

മഹാത്മക്കളുടെ ജനനവും ജീവിതവും കാലത്തിന്റെ അനിവാര്യതയാണ്. സമയപ്രവാഹത്തിന്റെ ഏതെങ്കിലുമൊക്കെ ദിശകളിൽ ഈ അനിവാര്യത സംഭവിച്ചുകൊണ്ടേയിരിക്കും. സമൂഹത്തെ പുതിയ ദിശയിലേക്ക് കൈപിടിച്ചു നടത്തുക എന്ന നിയോഗമാണ് ഈ മഹാത്മാക്കൾക്ക് നിറവേറ്റാനുള്ളത്. അനിതര സാധാരണമായ ചിന്താശേഷിയുമായി സമൂഹത്തിന് വേണ്ടി സ്വയം സമർപ്പിച്ചു മഹാമനിഷികളുടെ പട്ടികയിൽ ഡോ. വി.സി. സമുവേലച്ചനെയും ഉൾപ്പെടുത്തിയത് കാലം തന്നെയാണ്. ഈ കാലചക്രത്തിനിടയിൽ അച്ചൻ നടത്തിയ ദൈവശാസ്ത്ര യാത്രയും ആ ദൈവശാസ്ത്ര സങ്കല്പങ്ങൾക്ക് നിദാനമായ ഘടകങ്ങളും ഒന്ന് പരിശോധിക്കേണ്ടതുണ്ട്.

**ജീവിതം സന്ദേശമാക്കിയ സത്യാന്വേഷി**

ഒരു സത്യാന്വേഷിയായി തന്നെത്തന്നെ വിശേഷിപ്പിച്ചു ഗാന്ധി ഒരിക്കൽ പറഞ്ഞു 'എന്റെ ജീവിതമാണ് എന്റെ സന്ദേശം'. അപ്രകാരം ജീവിതം സന്ദേശമാക്കിയ സത്യാന്വേഷിയായിരുന്നു സമുവേലച്ചൻ. ദൈവശാസ്ത്ര പഠനത്തിന് വൈദികർക്കും സെമിനാരികൾക്കുമുള്ള ഒരു പാഠപുസ്തകമാണ് സമുവേലച്ചൻ.

സത്യത്തിന് വേണ്ടിയുള്ള നിരന്തര പോരാട്ടമായിരുന്നു തന്റെ ജീവിതമാകെയും. സുറിയാനിയിൽ അതീവ നൈപുണ്യം നേടിയ കഥാപുരുഷൻ മഞ്ഞനിക്കര ദയറായിൽ വെച്ച് സുറിയാനി ഭാഷയിലുള്ള ഒരു പ്രമാണ രേഖ ഒരു വിദേശി മെത്രാന്റെ താല്പ്പര്യമനുസരിച്ച് പരിഭാഷപ്പെടുത്തുകയായിരുന്നു. ആ മൂലരേഖയിലെ രണ്ട് മൂന്ന് വാക്കുകൾ സത്യത്തിന് വിരുദ്ധമായി മലയാളത്തിൽ പരിഭാഷപ്പെടുത്തണമെന്ന് സ്വന്തം ഗുരുസ്ഥാനത്ത് കരുതപ്പെട്ടിരുന്ന

മാർ യൂലിയോസ് ആവശ്യപ്പെട്ടപ്പോൾ അത് ധൈര്യപൂർവ്വം നിരസിക്കുവാനുള്ള മനഃശക്തി അദ്ദേഹത്തിന് ഉണ്ടായി. ആ പരിഭാഷ അധികം താമസിക്കാതെ നിർത്തിവെച്ച് മഞ്ഞനിക്കരയോട് വിടപറയുവാനും അദ്ദേഹം മടി കാണിച്ചില്ല. സത്യത്തോട് കൂറു പുലർത്താൻ അസാമാന്യ ധൈര്യം കാണിച്ച ത്യാഗിവര്യനായിരുന്നു സമുവേൽ അച്ചൻ.

ദൈവശാസ്ത്രപഠനം സത്യത്തെ കണ്ടെത്തലാണ്. ആ സത്യാന്വേഷണം എപ്രകാരമായിരിക്ക ണമെന്ന് വൈദികരെയും സെമിനാരി വിദ്യാർത്ഥികളെയും പഠിപ്പിക്കുന്ന പാഠപുസ്തകമാണ് സമുവേലച്ചൻ. വർത്തമാനകാലഘട്ടത്തിൽ വൈദികരുടെയും സെമിനാരി വിദ്യാർത്ഥികളുടെയും ദൈവശാസ്ത്ര ബോദ്ധ്യങ്ങൾക്ക് അപചയം സംഭവിക്കുന്നുണ്ടെങ്കിൽ നാം സത്യത്തെ അന്വേഷിക്കുന്നില്ല എന്നതാണ് സാരം.

മുഖപക്ഷം നോക്കാതെയുള്ള നിക്ഷ്പക്ഷത, അണുവിട വ്യതിചലിക്കാത്ത സത്യസന്ധത, കാപട്യമില്ലാത്ത ഭക്തി, വിധേയത്വം പ്രകടിപ്പിക്കാത്ത നിർഭയത്വം, അടുക്കും ചിട്ടയും വിശുദ്ധിയും നിറഞ്ഞ ദിനചര്യ, സേവനനിരതമായ കഠിനാദ്ധ്വാനം, യുക്തിക്ക് നിരക്കാത്തതായ അബദ്ധധാരണ കളെയും അന്ധമായ വിധേയത്വത്തെയും സധൈര്യം നേരിടുവാനുള്ള പ്രവാചകക്കരുത്ത്, തലക്കനമില്ലാത്ത പാണ്ഡിത്യം, നാട്യമില്ലാത്ത വിനയം എന്നുവേണ്ട എല്ലാ ഗുണങ്ങളും സമുചിതമായി സമ്മേളിച്ച ആ വ്യക്തിത്വം ആരെയും ഹഠാദാകർഷിക്കുന്നതിൽ അതിശയമില്ല. ശരിക്കും, ആ ജീവിതം ഒരു സന്ദേശം തന്നെയായിരുന്നു.

### ഗുരുക്കന്മാരുടെ ഗുരു

ക്രൈസ്തവ വേദശാസ്ത്രത്തെ നിക്ഷ്പക്ഷതയോടെ സമീപിച്ച് അതിന്റെ അർത്ഥവും നാനാർത്ഥവും വ്യഖ്യാനിച്ച് പ്രായോഗിക ജീവിതരംഗത്ത് അനുഷ്ഠിക്കേണ്ട ധർമ്മങ്ങളെക്കുറിച്ച് ശരിയായ ഉൾക്കാഴ്ച നൽകുവാൻ സമുവേലച്ചൻ എന്ന ഗുരുവിന് കഴിഞ്ഞിട്ടുണ്ട്. അതിനാൽ തന്നെ അച്ചൻ തന്റെ ശിഷ്യസമൂഹത്തിന് ഏറെ പ്രിയപ്പെട്ടവനായിരുന്നു.

ദൈവശാസ്ത്ര സത്യങ്ങളെ അന്വേഷിച്ച് കണ്ടെത്തി ശിഷ്യസമൂഹത്തിന് പകർന്ന് നൽകുവാൻ സമുവേലച്ചൻ എന്നും സ്ഥിരോത്സാഹിയായിരുന്നു. മരണശേഷവും അച്ചന്റെ ജീവിതം ദൈവശാസ്ത്രവിദ്യാർത്ഥികൾക്ക് പ്രചോദനമായി നിലകൊള്ളുന്നു. മറ്റ് പണ്ഡിതന്മാരിൽ നിന്നും അദ്ധ്യാപകരിൽ നിന്നും അച്ചൻ പലതരത്തിൽ വ്യത്യസ്തനായിരുന്നു. അഭി. ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനി അച്ചനെ സ്മരിക്കുന്നത് ഇപ്രകാരമാണ് :

“*In spite of his great scholarship and high caliber interests, Fr. Samuel was a simple and accessible person. His students who are at his ‘feet’ as he elucidated the mystery of the Holy Trinity before them would vouchsafe this! One and all loved him; there was not tinge of arrogance which is rather possible with men of his stature-in, his manner of dealings. Seminarians who were his students recall the sweetness and sincerity of Samuel Achan while he was their ‘Guru’.*”

ക്രിസതു വിജ്ഞാനീയത്തിന്റെയും സഭാചരിത്രത്തിന്റെയും ആരാധനയുടെയും മർമ്മങ്ങളെ അച്ചൻ തന്റെ ശിഷ്യസമൂഹത്തിൽ സന്നിവേശിപ്പിച്ചു.

മഹാപണ്ഡിതനായിരുന്നപ്പോഴും ഒരു ഉത്തമഗുരു നല്ല വിദ്യാർത്ഥി കൂടിയായിരിക്കണമെന്ന് അദ്ദേഹം കാണിച്ചുതന്നു. ദൈവശാസ്ത്രപഠനം ജീവിതാന്ത്യം വരെ തുടരുന്ന പ്രക്രിയയാണെന്നും എല്ലാ വൈദികരും സെമിനാരി വിദ്യാർത്ഥികളും ജീവിതാന്ത്യം വരെ നല്ല വിദ്യാർത്ഥി കൂടിയായിരിക്കണമെന്നും അദ്ദേഹം പഠിപ്പിക്കുന്നു.

വേദം പഠിക്കുന്നതിനാവശ്യമായ നാല് കാര്യങ്ങൾ ബ്രഹ്മജ്ഞാനിയായ സമുവേലച്ചനിൽ വിളങ്ങി നിൽക്കുന്നു.

1. നിത്യ-അനിത്യ-വസ്തു-വിവേക: നിത്യമായതും അനിത്യമായതും വിവേചിച്ചറിയുവാനുള്ള കഴിവ്.
2. വൈരാഗ്യം അഥവാ Detachment: ലോകത്തിന്റെ മോഹങ്ങളിൽ നിന്ന്.
3. കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിനുള്ള താല്പ്പര്യവും ശ്രദ്ധയും.
4. മുമുക്ഷത്വം : സ്വതന്ത്ര വാഞ്ഛ [24]

ഓരോ വൈദികനും സെമിനാരി വിദ്യാർത്ഥിക്കും ദൈവശാസ്ത്ര പഠനത്തിൽ സമുവേലച്ചനിൽ വിളങ്ങിയ ഈ ശ്രേഷ്ഠഗുണങ്ങൾ ഉണ്ടാകണമെന്ന് ഓർമിപ്പിക്കുന്നതാണ് അച്ചന്റെ ജീവിതം.

### ആരാധനാപരമായ ചൈതന്യം - സുറിയാനി പരിഭാഷകളിലൂടെ

ശരിയായി ആരാധിക്കുന്ന സമൂഹമേ ശരിയായി ജീവിക്കു എന്നത് സമുവേലച്ചന്റെ ബോദ്ധ്യമായിരുന്നു. അർത്ഥ പൂർണ്ണവും അനുഭവ സമ്പന്നവുമായ ആരാധന അദ്ദേഹം സ്വപ്നം കണ്ട ഒരാശയമായിരുന്നു. ജനസാമാന്യത്തിന്റെ ജീവിത പ്രശ്നങ്ങൾ, വൈവിധ്യമാർന്ന ജീവിത സാഹചര്യങ്ങൾ, ഭാഷാപരമായ നിലവാരം, സമയ സന്ദർഭ പ്രത്യേക പ്രാർത്ഥനകൾ ഒക്കെ കണക്കിലെടുത്ത് സമഗ്രമായ ഒരു ആരാധന പരിഷ്ക്കരണം നടത്തുവാൻ അച്ചൻ പലപ്പോഴും ആഹ്വാനം ചെയ്തിട്ടുണ്ട്. ആ ആഹ്വാനങ്ങൾക്ക് ആരും ചെവി കൊടുക്കുന്നില്ല എന്ന് കണ്ടപ്പോൾ ചില പ്രൊമിയോൻ-സെദറാകൾ, ഗീതങ്ങൾ, പ്രാർത്ഥനകൾ തുടങ്ങിയവ അദ്ദേഹം രചിച്ചു ഉപയോഗിച്ചു. അവയിൽ ചിലത് പ്രചാരത്തിലാകുകയും ചെയ്തു.

പുരാതനമായ ആരാധനശൈലിയോ പിതാക്കന്മാരുടെ ആരാധനക്രമങ്ങളോ ഉപയോഗിക്കുവാനായിരുന്നില്ല സമുവേലച്ചൻ ആവശ്യപ്പെട്ടത്. പരിഭാഷകളിലെ വളച്ചുകെട്ടും ഭാഷാ പ്രയോഗങ്ങളിലെ സംവേദനാരാഹിത്യവുമൊക്കെ ഒഴിവാക്കുവാനാണ് അദ്ദേഹം ആവശ്യപ്പെട്ടത്. കൂടാതെ ആരാധനാക്രമങ്ങൾക്ക് പണ്ടുണ്ടായിരുന്ന സാധ്യത പുനരാവിഷ്ക്കരിക്കുവാൻ അദ്ദേഹം താല്പ്പര്യം കാണിച്ചു. സാഹചര്യമനുസരിച്ച് ഹൃദ്യമാക്കുവാനോ വിപുലീകരിക്കുവാനോ കഴിയുക. യാന്ത്രികമായി പരിചയിച്ചു പോരുന്നതിനോടുള്ള ബന്ധം ഒരു ബന്ധനമായി തലമുറകളെയും തളച്ചിടണമോ എന്ന സമുവേലച്ചന്റെ ചോദ്യം ഇന്നും ഏറെ പ്രസക്തമാണ്.

### ഓർത്തഡോക്സ് വിശ്വാസ പ്രബോധനം (Orthodox Catechism)

ഓർത്തഡോക്സ് വിശ്വാസത്തിന്റെ നല്ല കാവൽ ഭടനായിരുന്നു വി.സി. സമുവേലച്ചൻ. പല അന്താരാഷ്ട്രസമ്മേളനങ്ങളിലും ഓർത്തഡോക്സ് വിശ്വാസത്തെ അവതരിപ്പിച്ചും പ്രതിരോധിച്ചും ആഗോള ശ്രദ്ധ നേടിയ ബഹുമുഖ പ്രതിഭ. ശരിയായ വിശ്വാസം ആത്മീയ ജീവിതത്തിന്റെ ജീവശ്വാസ മാണെന്ന് അച്ചൻ വിശ്വസിച്ചു.

സത്യവിശ്വാസം സംരക്ഷിക്കുവാൻ സഭാപിതാക്കന്മാർ നേരിട്ട പീഢനങ്ങളും മുടക്കുകളും അച്ചന് ബോധ്യമുണ്ടായിരുന്നു. അപ്രകാരമുള്ള സത്യവിശ്വാസത്തിന്റെ കാവൽ ഭടന്മാരായിരുന്ന സഭാപിതാക്കന്മാരുടെ പഠിപ്പിക്കലുകൾ തേടിയുള്ള ദൈവശാസ്ത്ര യാത്രയായിരുന്നു അച്ചന്റെ ജീവിതം. ആ സത്യവിശ്വാസ മർമ്മങ്ങളെ സാധാരണക്കാർക്ക് മനസ്സിലാകുന്ന രീതിയിൽ അച്ചൻ പ്രസിദ്ധീകരിച്ചു. ആദിമ സഭയിൽ നിലനിന്നിരുന്ന വേദവിപരീതങ്ങളെക്കുറിച്ച് അവബോധമില്ലാതിരുന്ന മലങ്കര സഭാ വിശ്വാസികളെ ആദ്യം വേദവിപരീതങ്ങൾ എന്തെന്ന് പഠിപ്പിക്കുകയും പിന്നീട് അതിന്മേലുള്ള ഓർത്തഡോക്സ് വിശ്വാസം എന്തെന്ന് ബോധവത്ക്കരിക്കുകയും ചെയ്തു. ചുരുക്കത്തിൽ നല്ല ദൈവശാസ്ത്ര അവബോധമുള്ള വൈദികരും സെമിനാരി വിദ്യാർത്ഥികളും മാത്രമല്ല ഉടലെടുത്തത് മറിച്ച് സത്യവിശ്വാസം മുറുകെപിടിച്ചു ഒരു യുവതലമുറകൂടിയായിരുന്നു.

തിരുമേനിയുടെതു മാത്രമല്ല, ഇത് ഒരു ശിഷ്യസമൂഹത്തിന്റെ സാക്ഷ്യം കൂടിയാണ്. ഓർത്തഡോക്സ് ദൈവശാസ്ത്ര-സഭാചരിത്ര ദർശനങ്ങളെ വൈദികരിലും സെമിനാരി വിദ്യാർത്ഥികളിലും സന്നിവേശിപ്പിക്കുവാൻ അച്ചന് കഴിഞ്ഞു.

വി. ത്രിത്വം, കൂദാശകൾ, മിഷൻ തുടങ്ങിയ വിഷയങ്ങളെക്കുറിച്ച് ഓർത്തഡോക്സ് കാഴ്ചപ്പാടുകൾ ഒരു ചോദ്യോത്തര രൂപത്തിൽ അച്ചൻ ഇപ്രകാരം അവതരിപ്പിക്കുന്നു.

### നിഷ്പക്ഷ സഭാചരിത്ര വക്താവ്

മലങ്കര സഭാ ചരിത്രത്തിന് നിസ്തുലമായ സംഭാവനകൾ നൽകിയ ചരിത്രകാരനാണ് വി.സി. സാമുവേലച്ചൻ. അച്ചൻ രേഖപ്പെടുത്തിയ സഭാചരിത്രം തന്റെ അന്വേഷണങ്ങളുടെയും പഠനങ്ങളുടെയും അനന്തരഫലമാണ്. മലങ്കര സഭാ ചരിത്രത്തിലെ നഷ്ടീഭവിച്ചിരുന്ന അടിസ്ഥാനത്തെ വീണ്ടെടുത്ത് പുനരുദ്ധീകരിക്കുന്നതിലും മലങ്കര സഭയിലെ ഛിദ്രങ്ങളുടെയും 16-ാം നൂറ്റാണ്ടുമുതൽ അനുഭവപ്പെട്ട വിഭജനങ്ങളുടെയും യഥാർത്ഥ കാരണങ്ങൾ എന്താണെന്ന് കണ്ടുപിടിച്ച് പരിഹാരം നിർദ്ദേശിക്കുന്നതിലും അച്ചൻ നൽകിയതായ മാർഗ്ഗദർശനം അതുല്യം തന്നെ.

മലങ്കരയിലെ ഭിന്നതയുടെ അന്തരീക്ഷത്തിൽ വളർന്നും അഭ്യസിച്ചും വന്ന അച്ചൻ അതിൽതന്നെ എന്നേയ്ക്കുമായി ഉറച്ചു നിൽക്കാതെ സഭയുടെ യഥാർത്ഥ ആവശ്യം മുന്നിൽ കണ്ടുകൊണ്ടും ഉൾപ്രേരണയിൽ അതീവ നിർബന്ധിതനായിതീർന്ന് ഭിന്നതകളുടെ അടിസ്ഥാനകാരണങ്ങളെ അന്വേഷിച്ച് കണ്ടെത്തി പുറത്ത് കൊണ്ടുവരികയാണ് തന്റെ ദൈവശാസ്ത്രയാത്രയുടെ ഒരറ്റത്ത് ശ്രമിച്ചത്.

മലങ്കര സഭയിലെ വിഭജനങ്ങളുടെ പ്രധാനകാരണം മലങ്കര സഭാചരിത്രത്തെപ്പറ്റി നിലനിർത്തിവന്നതായ അബദ്ധധാരണകളാണെന്ന് കാര്യകാരണ സഹിതം അച്ചൻ സൂചിപ്പിക്കുന്നു. ‘ഇത് ഒരു ഇന്ത്യൻ സഭയോ’, ‘മലങ്കര സഭയുടെ അന്ത്യോഖ്യൻ ബന്ധം’, ‘സത്യം ജയിക്കും’, ‘സഭ വളരുന്നു’, ‘ആധുനിക ഭാരത സഭ’, ‘മലങ്കര അന്ത്യോഖ്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ’ എന്നീ സുപ്രധാന ചരിത്ര ഗ്രന്ഥങ്ങളുടെയും ഏകദേശം നൂറിൽപരം വരുന്ന ഇതര ലേഖനങ്ങളിലൂടെയും മലങ്കര സഭാ ചരിത്രത്തിന് പുതിയ രൂപവും ഭാവവും വസ്തുനിഷ്ഠമായ അടിസ്ഥാനവും അച്ചൻ കൊടുത്തു.

മലങ്കര-അന്ത്യോഖ്യൻ-മാർത്തോമ്മാ സഭാ ബന്ധങ്ങളിലെ അബദ്ധധാരണകൾ അച്ചൻ വരച്ചുകാട്ടുന്നു.

ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് തിരുമേനി സമുവേലച്ചനെ സ്മരിക്കുമ്പോൾ അച്ചന്റെ ചരിത്രബോധത്തെ ഓർത്തെടുക്കുന്നത് "*From Subjective History to Objective History*"എന്ന തലക്കെട്ടോടെയാണ് [29]. സ്നേഹത്തിലധിഷ്ഠിതമായ സ്വതന്ത്രബുദ്ധിയും ചരിത്രപരമായ വസ്തുനിഷ്ഠയും സഭകൾ പ്രോത്സാഹിപ്പിക്കുകയും തത്വങ്ങൾക്കുവേണ്ടി നിലനിൽക്കണമെന്നുമുള്ളത് അച്ചന്റെ പാണ്ഡിത്യത്തിന്റെയും ജീവിതശൈലിയുടെയും ഭാഗമായിരുന്നു.

ദൈവശാസ്ത്രപഠനത്തിന് സജ്ജമാകുന്ന വൈദികർക്കും വൈദികവിദ്യാർത്ഥികൾക്കും ഒരു ചരിത്രാന്വേഷി എപ്രകാരമായിരിക്കണമെന്നുള്ളതിന്റെ മാതൃകാരൂപമാണ് വി.സി. സമുവേലച്ചൻ. ചരിത്രാവബോധമുള്ള ഒരു വൈദികഗണത്തെ വാർത്തെടുക്കുവാൻ അച്ചൻ വഹിച്ച പങ്ക് ചെറുതൊന്നുമല്ല.

**ക്രിസ്തു വിജ്ഞാനീയം: യേശുക്രിസ്തു ആര്?**

ദൈവശാസ്ത്രപഠനത്തിന്റെ പ്രധാന ശാഖകളിലൊന്നാണ് ക്രിസ്തുവിജ്ഞാനീയം. ആ ശാഖയ്ക്ക് നിർണ്ണായകമായ സംഭാവനകൾ നൽകിയ വ്യക്തിത്വമാണ് സമുവേലച്ചൻ. കൽക്കദോന്യാസുന്നഹദോസിന്റെ വ്യാഖ്യാതാവ് എന്ന നിലയിലാണ് സമുവേലച്ചനെ പലരും മനസ്സിലാക്കുന്നത്. ഈ വ്യാഖ്യാന ദൗത്യം അദ്ദേഹം എടുത്തത് കൽക്കദോന്യേതര സഭകളുടെ നിലപാട് നീതികരിക്കുവാനാണ് എന്ന് ചിന്തിക്കുന്നവരുണ്ട്. എന്നാൽ അദ്ദേഹത്തിന്റെ പ്രധാന താല്പര്യം, ഏകസ്വഭാവ-ഇരുസ്വഭാവ വാദികൾക്കതീതമായി ശരിയായ ക്രിസ്തുശാസ്ത്രപരമായ നിലപാട് വ്യക്തമാക്കുന്നതിലായിരുന്നു.

യേശുക്രിസ്തു പൂർണ്ണ മനുഷ്യനും പൂർണ്ണദൈവവുമായ സമ്പൂർണ്ണ ഐക്യവ്യക്തിത്വമായിരുന്നുവെന്ന് എത്രമാത്രം കൽക്കദോന്യ സുന്നഹദോസിന്റെ നടപടിയിലും വിശ്വാസരേഖയിലും വ്യക്തമായിരുന്നുവെന്ന വസ്തുനിഷ്ഠമായ പഠനം അച്ചൻ നടത്തി. കൽക്കദോന്യ സുന്നഹദോസിന്റെ നടപടികളിലും വിശ്വാസരേഖകളിലും വികലമായ ഒരു ക്രിസ്തുശാസ്ത്ര നിലപാടിനെ തെളിയിക്കുന്നു എന്ന് അനിഷേധ്യമായ രേഖകളുടെയും വാദഗതികളുടെയും പിൻബലത്താൽ അച്ചൻ തെളിയിച്ചു.

മനുഷ്യവാക്കുകൾക്കൊണ്ടും ആശയങ്ങൾക്കൊണ്ടും പര്യാപ്തമായ വിധത്തിൽ പറയുവാനോ ഗ്രഹിക്കുവാനോ സാധ്യമല്ലാത്ത 'മനുഷ്യാവതാര രഹസ്യ'ത്തെ മനസ്സിലാക്കുവാൻ മറ്റ് പല മുൻവിധികൾക്കും വഴങ്ങി വാക്കുകളെയും ആശയങ്ങളെയും കുഴച്ചുമറിച്ച വാദപ്രതിവാദങ്ങളാണ് സഭാചരിത്രത്തിൽ എഫേസുസ് സുന്നഹദോസ് കാലത്തും കൽക്കദോൻ സുന്നഹദോസ് കാലത്തും നടത്തിയിട്ടുള്ളത്. ഈ വസ്തുതകൾ മനസ്സിലാക്കി ക്രിസ്തുവിജ്ഞാനീയം വികസിപ്പിച്ച് സഭകൾ തമ്മിൽ ധാരണ ഉണ്ടാക്കുന്നതിനുള്ള അതുല്യമായ സംഭാവനയാണ്, "The Council of Chalcedon Re-examined" അതു തന്നെയാണ് ക്രിസ്തുവിജ്ഞാനിയ സംബന്ധമായി അച്ചൻ അവതരിപ്പിച്ചിട്ടുള്ള പ്രബന്ധങ്ങളുടെയും സംവാദങ്ങളുടെയും മുഖ്യധാര. 'യേശുക്രിസ്തു ആര്?' എന്ന പുസ്തകവും ക്രിസ്തുശാസ്ത്രത്തിലെ അഗാധസത്യങ്ങൾ ലളിതമായി അവതരിപ്പിക്കുന്ന ഗ്രന്ഥമാണ്.

ചുരുക്കത്തിൽ വൈദികരുടെയും സെമിനാരി വിദ്യാർത്ഥികളുടെയും ദൈവശാസ്ത്രപഠനത്തിന് 'ക്രിസ്തു വിജ്ഞാനീയം' പകർന്ന് നൽകുന്നതിന് സമുവേലച്ചന്റെ പങ്ക് അദ്വിതീയമാണ്.

**ദൈവശാസ്ത്രപഠനത്തിലെ സഭൈക്യ ദർശനം**

1970-ൽ ജനീവയിൽ വച്ച് നടന്ന ബൈസന്റിയൻ-ഓറിയന്റൽ ഓർത്തഡോക്സ് ഐക്യസംഭാഷണത്തിൽ അവതരിപ്പിച്ച പ്രബന്ധത്തിൽ അച്ചൻ ഉദ്ധരിച്ച വരികൾ ശ്രദ്ധേയമാണ്.

"*Charity and patience alone can bring us together. In the best analysis, what is needed is not intellectual victory or earthly success, but a spiritual awakening to see the love of God who in his only son has redeemed the world* "[31]

ഇതൊരു പ്രവാചകശബ്ദമായിരുന്നു. സംവാദങ്ങളിലൂടെ കുറെ ധാരണകൾ ഉരുത്തിരിയുവാൻ സാധിച്ചേക്കുമെങ്കിലും ആത്യന്തികമായി സഭൈക്യം ദൈവികകർമ്മമാണെന്ന് അച്ചൻ ഉറച്ചു വിശ്വസിച്ചു. അതു സാധിതമാക്കുന്നതിന് അത്യന്താപേക്ഷിതമായിട്ട് വേണ്ടത് സ്നേഹവും ക്ഷമയുമാണ് എന്ന് അച്ചൻ വിശ്വസിച്ചു.

ഓർത്തഡോക്സ് സഭകളെയും റോമൻ കത്തോലിക്ക സഭയെയും ഒരു മേശയ്ക്ക് ചുറ്റും കൊണ്ടുവരുന്നതിന് അച്ചൻ നടത്തിയ ശ്രമങ്ങൾ പ്രശംസനീയമാണ്. പാറയ്ക്കൽ കെ. മാത്യു സമുവേലച്ചനെ സ്മരിക്കുന്നത് ശ്രദ്ധേയമാണ്.

"*Dr. Samuel's most outstanding contribution should be seen in upholding and presenting the Oriental Orthodox Theology in the Ecumenical arena and towards re-establishing the long-lost relationship with the Eastern Churches and Roman Catholic Church.*"

Faith and order കമ്മീഷൻ അംഗമായിരിക്കുമ്പോൾ ഓർത്തഡോക്സ്, കത്തോലിക്ക, പ്രൊട്ടസ്റ്റന്റ് സഭകളുടെ ഐക്യത്തിനായി അച്ചൻ അക്ഷീണം പരിശ്രമിച്ചു. ജോസഫ് ചീരൻ ഇപ്രകാരം കുറിക്കുന്നു.

"*V.C. Samuel's studies opened avenues for the Byzantine Churches Oriental Orthodox Churches, the Catholic Church and even Protestant Churches to share the same stage for dialogue.*"

451-ലെ കൽക്കദൂൻ സുന്നഹദോസിലൂടെ വിഭജിക്കപ്പെട്ട ക്രൈസ്തവ സഭയിൽ ഇരുസ്വഭാവം, ഏകസ്വഭാവം എന്നീ പദപ്രയോഗങ്ങളിൽ ക്രിസ്തു പൂർണ്ണ ദൈവവും പൂർണ്ണമനുഷ്യനുമാണെന്ന അടിസ്ഥാന സത്യത്തിൽ എല്ലാവരും യോജിക്കുന്നതായും മറ്റു പദസംഘാതങ്ങൾ വ്യത്യസ്ത ഭാഷാ സംസ്കാരങ്ങളിലെ സ്വാധീനവും മുൻവിധികളും പ്രതികാരഭ്രമവും രാഷ്ട്രീയതാല്പര്യങ്ങൾ നിമിത്തവും മനസ്സിലാക്കാതെ പോയവയുമാണെന്നുള്ള സമുവേലച്ചന്റെ കണ്ടെത്തൽ ലോക ക്രൈസ്തവ സഭകളെ ഐക്യത്തിന്റെ പാതയിലേക്ക് വളരുവാൻ സഹായിച്ചു.

ജനിച്ചനാൾ മുതൽ മെത്രാൻകക്ഷിയെന്നും ബാവാകക്ഷിയെന്നും വിഭജനം കണ്ട് വളർന്ന അച്ചൻ 1958-ൽ സുപ്രീംകോടതി വിധിയെ തുടർന്ന് ഉണ്ടായ സമാധാനം നിലനിർത്തുന്നതിന് നൽകിയ സന്ദേശത്തിൽ ചില ചോദ്യങ്ങൾ ഉദ്ധരിക്കുന്നു.

"*എന്റെ ഒന്നാമത്തെ ചോദ്യമാണിത്. നമ്മുടെ സഭയുടെ ഭാവിക്കുവേണ്ടിയുള്ള നമ്മുടെ ദർശനം എന്താണ്? സഭയുമായി ബന്ധപ്പെട്ട ഓരോ പ്രശ്നത്തെക്കുറിച്ചുമുള്ള ഓർത്തഡോക്സ് ദൈവശാസ്ത്രതത്വങ്ങൾ മനസ്സിലാക്കി അത് സഭാജീവിതത്തിൽ യാഥാർത്ഥ്യമാക്കാൻ ശ്രമിക്കുകയാണ് വേണ്ടത് എന്ന നിലപാടാണ് എനിക്കുള്ളത്. ഇത് അംഗീകരിക്കുവാൻ കഴിയുന്നുണ്ടോ?*"[34]

കൽക്കദോന്യേതമായ പാരമ്പര്യങ്ങൾ പുലർത്തുന്ന അഞ്ച് പൗരസ്ത്യ സഭകളെ കൂട്ടിചേർത്ത് ഒരു കോൺഫറൻസ് നടത്തണമെന്നും പ്രധാന വിഷയങ്ങളിൽ ഒരു പൊതുമനസ്സ് രൂപപ്പെടുത്തണമെന്നും അച്ചൻ അഭിപ്രായപ്പെടുന്നു.

വൈദികർക്കും സെമിനാരി വിദ്യാർത്ഥികൾക്കും ലഭിക്കുന്ന ദൈവശാസ്ത്രാഭ്യസനം പ്രായോഗിക തലത്തിൽ കൊണ്ടുവന്ന് സ്നേഹത്തിന്റെ ആത്മാവിൽ സമൂഹത്തിന്റെ പൊതുനന്മക്കായി ഉപയോഗിക്കണമെന്ന് തന്റെ ദൈവശാസ്ത്രയാത്രയിലൂടെ സാമുവേലച്ചൻ കാട്ടിത്തന്നു.

**ദൈവശാസ്ത്രപഠനത്തിന് ദൈവശാസ്ത്ര രചനകൾ**

സഭയുടെ അത്മായ പഠന വേദിയായ 'ദിവ്യബോധന'ത്തിന്റെ ആവശ്യാർത്ഥം 'സഭ വളരുന്നു. 'ആധുനിക ഭാരതസഭ' എന്ന രണ്ട് പുസ്തകങ്ങൾ അച്ചൻ രചിച്ചു. ഭാരത സഭയുടെ ഒരു സംക്ഷിപ്ത ചരിത്രം ഈ പുസ്തകങ്ങൾ നൽകുന്നു. മലങ്കര അന്ത്യോഖ്യൻ ബന്ധത്തെക്കുറിച്ചുള്ള അച്ചന്റെ അന്വേഷണങ്ങൾ 'മലങ്കര - അന്ത്യോഖ്യൻ ബന്ധം' 'മലങ്കര-അന്ത്യോഖ്യൻ ബന്ധത്തിലെ ചില ചരിത്രസത്യങ്ങൾ' എന്ന പുസ്തങ്ങളിൽ അടങ്ങിയിരിക്കുന്നു.

സൺഡേസ്കൂൾ വിദ്യാർത്ഥികൾക്ക് പൗരസത്യ വേദശാസ്ത്രത്തെക്കുറിച്ചുള്ള ഒരാമുഖം നൽകുന്നത് എട്ട് മുതൽ പന്ത്രണ്ട് വരെയുള്ള ക്ലാസ്സുകൾക്കായി 'Orthodox Catechism' എന്ന പേരിൽ പുസ്തകങ്ങൾ അച്ചൻ പ്രസിദ്ധീകരിച്ചു.

ഗ്രീക്ക്മൂലത്തിൽ നിന്നും നേരിട്ടുള്ള വിവർത്തനവും വ്യാഖ്യാനവും നൽകിക്കൊണ്ട് 'അപ്പോസ്തോല പ്രവർത്തികൾ; ഒരു വ്യഖ്യാനം' എന്ന പുസ്തകം 1989-ൽ അച്ചൻ പ്രസിദ്ധീകരിച്ചു.

ഇതുകൂടാതെ തന്നെ ആദ്യഭാഗത്ത് സൂചിപ്പിച്ച നിരവധി പുസ്തകങ്ങളും പ്രബന്ധങ്ങളും ഇംഗ്ലീഷിലും മലയാളത്തിലുമായി നൂറിൽപരം അക്കാദമിക്ക് പേപ്പറുകളും അച്ചൻ രചിച്ചു.

വൈദികർക്കും സെമിനാരിവിദ്യാർത്ഥികൾക്കും സമഗ്രമായ ദൈവശാസ്ത്രപഠനം ആവശ്യമാണെന്നുള്ള ബോധ്യത്തിൽ നിരവധി ദൈവശാസ്ത്ര രചനകൾക്ക് നേതൃത്വം നൽകി വൈദികരെ അതിന് സജ്ജമാക്കി.

**തദ്ദേശീകരിക്കപ്പെട്ട ക്രൈസ്തവ സഭയും ദൈവശാസ്ത്രവും.**

തദ്ദേശീയമായ ഭരതസഭ എന്നത് സമുവേലച്ചന്റെ സ്വപ്നങ്ങളിൽ ഒന്നായിരുന്നു. വിദേശസഭകളുമായുള്ള ബന്ധം-സംസർഗ്ഗം, നമ്മുടെ ആദ്ധ്യാത്മികതയേയും ഒരു പരിധിവരെ ദൈവശാസ്ത്ര ചിന്തകളെയും സ്വാധീനിച്ചിട്ടുണ്ട് എന്ന് സമർത്ഥിച്ചു സമുവേലച്ചൻ ഭാരതീയ സഭയ്ക്ക് തദ്ദേശീയമായ ആരാധനാ രീതിയും പ്രാദേശിക സംസ്ക്കാരത്തിൽ നിന്ന് ഉടലെടുത്ത ആചാരങ്ങളും ഉണ്ടാകേണ്ടതാണ് എന്ന് വാദിച്ചു.

പുരാതന കാലത്ത് സുവിശേഷം വിവിധ സംസ്ക്കാരങ്ങളുമായി ഇഴുകി ചേർന്നു രൂപംകൊടുത്തതുപോലെ പുരാതനമെന്ന് അവകാശപ്പെടുന്ന കേരളത്തിലെ സഭ പ്രവർത്തിച്ചില്ല എന്ന അച്ചൻ പറയുന്നു.

സെറാംപൂർ സർവ്വകലാശാലയിൽ പ്രൊഫസറായിരുന്ന കാലത്ത് ഫിലോസഫി ക്ലാസ്സിൽ പഠിപ്പിച്ച അവസരത്തിൽ, ആണ്ടവസാനം ഒരു വിദ്യാർത്ഥി അച്ചനോട് ഇപ്രകാരം പറഞ്ഞു. "*When you finished lecture on Madhava, we became convinced that you were a follower of Madhava. Then when you switched on to Ramanujan, we came to feel that you took up the review of Ramanujan. But your teaching of Sankara, has disillusioned us. So we are asking; what is your position?* അച്ചൻ അതിന് കൊടുത്ത ഉത്തരം. *I am a christian. I don't fully agree with any one of these greatest teachers though I find value in every one of them*".

യഥാസ്ഥിതിക സങ്കുചിത ചിന്തയ്ക്കുപരി വിവിധ മതസത്തകളെ ക്രൈസ്തവ സുവിശേഷത്തിന് യാതൊരു കോട്ടവും വരുത്താതെ ക്രിസ്ത്യാനിക്കും മറിച്ച് ഇതരമതസ്ഥർക്കും എപ്രകാരം ആസ്വാദ്യമാക്കാമെന്നുള്ള സാക്ഷ്യമാണവ.

തികഞ്ഞ ഓർത്തഡോക്സ് വേദശാസ്ത്രജ്ഞനായി നിലകൊണ്ടപ്പോഴും മറ്റ് മതങ്ങളോടും തത്വസംഹിതകളോടും അച്ചൻ കാട്ടിയ ബഹുമാനം ദൈവശാസ്ത്രപഠനത്തിന് സമർപ്പിച്ച ഏതൊരു വൈദികനും സെമിനാരി വിദ്യാർത്ഥികൾക്കും ഉണ്ടാകേണ്ടതാണ്. അത് ദൈവശാസ്ത്രയാത്രയിൽ ഒഴിച്ചുകൂടാനാവാത്ത ഒന്നാണെന്ന് അച്ചൻ അഭിപ്രായപ്പെടുന്നു.

**വൈദികരുടെ വൈദികൻ**

വൈദിക ശുശ്രൂഷയുടെ മഹത്തായ സാധ്യതകളെ കണ്ടെത്തി സ്വജീവിതത്തിലൂടെ മാതൃക കാട്ടിയ അച്ചന്റെ വ്യക്തിത്വത്തിന്റെ സ്വാധീനം ഒരിക്കൽ പരിചയപ്പെട്ടിട്ടുള്ളവരിൽ നിശ്ചയമായും നിലനിൽക്കും. വൈവിധ്യമാർന്ന മേഖലകളിൽ അത്ഭുതകരമാംവിധം വളർന്നു പന്തലിച്ച ആ ധന്യജീവിതം അടങ്ങാത്ത കഠിനാദ്ധ്വാനത്തിന്റെയും സ്ഥിരോത്സാഹത്തിന്റെയും പര്യായമായിരുന്നു. അദ്ദേഹത്തിൽ നിറഞ്ഞിരുന്ന ക്രിസ്തീയ പ്രതിബദ്ധതയും സമർപ്പണബോധവും ത്യാഗബുദ്ധിയും പ്രാർത്ഥനാജീവിതവും ഭക്തിനിർഭരമായ ചര്യകളും അദ്ദേഹത്തെ വൈദികരുടെ വൈദികനാക്കി മാറ്റി. കാലത്തിനതീതമായി ചിന്തിക്കുക, ദൂരവീക്ഷണത്തോടുകൂടി പ്രവർത്തിക്കുക, വിശാല ദർശനം പുലർത്തുക എന്നിവയെല്ലാം അദ്ദേഹത്തിൽ ഒരുപോലെ സമന്വയിച്ചിരുന്ന അനുകരണീയവും അനുഗ്രഹീതവുമായ ഗുണഗണങ്ങളായിരുന്നു. ഇത്തരത്തിലുള്ള വൈശിഷ്ട്യങ്ങളുടെ വിളനിലമായിരുന്നു സമുവേലച്ചന്റെ ജീവിതം. ഇവയുടെ ആകെത്തുകയായിരുന്നു അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ ആകർഷണീയതയും.

ദൈവശാസ്ത്രപഠനത്തിനായി സമർപ്പിച്ച ഏതൊരു സെമിനാരി വിദ്യാർത്ഥിക്കും വൈദികനും ആ പഠനത്തിന് തങ്ങളെത്തന്നെ സജ്ജമാക്കുന്നതിനുള്ള മാതൃകാ പുരുഷനാണ് വി. സി. സമുവേലച്ചൻ. മറ്റൊരർത്ഥത്തിൽ അദ്ദേഹം 'വൈദികരുടെ വൈദികൻ' ആണ്.

**5. ഉപസംഹാരം**

"*എന്നാൽ ആകാശ മണ്ഡലത്തിന്റെ പ്രഭപോലെയും, പലരെയും നീതിയിലേക്ക് തിരിക്കുന്നവർ നക്ഷത്രങ്ങളെപ്പോലെയും എന്നുമെന്നേക്കും പ്രകാശിക്കും*" (ദാനി. 12:3) എന്ന ദൈവാനുപ്രേരിതമായ പ്രവാചക വാക്യം, വി.സി. സമുവേലച്ചനെ സംബന്ധിച്ച് യഥാർത്ഥ്യമാണ്. ദൈവശാസ്ത്രപഠനത്തിനായി സമർപ്പിച്ച ഏതൊരു വൈദികനെയും സെമിനാരി വിദ്യാർത്ഥിയെയും ദൈവശാസത്രപഠനത്തിനായി സജ്ജമാക്കുന്നതിന് അച്ചൻ വഹിച്ച പങ്ക് ചെറുതൊന്നുമല്ല. മരണശേഷവും അച്ചന്റെ പ്രഭാവലയത്തിൽ ദൈവശാസ്ത്രാഭ്യാസത്തിന് തയ്യാറെടുക്കുന്നവരുടെ എണ്ണം ദിനംപ്രതി വർദ്ധിക്കുന്നു. ❑

സഭാചരിത്ര രേഖകൾ

# വി. മൂറോൻ കൂദാശ (1932)

## ഫാ. പി. എം. ജേക്കബ് പറപ്പള്ളിത്താഴെ

29-3-1932: മൂറോൻ കൂദാശ 40-ാം വെള്ളിയാഴ്ച പഴയസെമിനാരിയിൽ വെച്ചു നടത്തുന്നതിന് നിശ്ചയിച്ചു. അതിന്റെ ആവശ്യത്തിലേക്കു കുറിയാക്കോസ് ശെമ്മാശനും എനിക്കും അഞ്ചു പട്ടം തരുന്നതിന് തീർച്ചപ്പെടുത്തിയിരിക്കുന്നു.

2-4-1932: മൂറോൻ കൂദാശയ്ക്ക് കോട്ടയം ഇടവകയിലെ പള്ളികളിൽ നിന്നുള്ള തുക പിരിക്കുന്നതിലേക്കുള്ള കല്പനസഹിതം എന്നെ അയയ്ക്കുന്നതിന് തീരുമാനിച്ചു.

5-4-1932: രാവിലെ മുണ്ടക്കയം പള്ളിയിൽ എത്തി. തിരിച്ച് നെടുമാവിൽ എത്തി. കവലയിലും. കങ്ങഴയിൽ എത്തി താമസിച്ചു.

6-4-1932: പാതിനോമ്പ്. കങ്ങഴയിൽ കുർബ്ബാനയ്ക്ക് സംബന്ധിച്ചശേഷം കാനത്തിൽ വന്നു.

7-4-1932: ദയറായിൽ ചെന്നു. കോട്ടയംകാരൻ ഫീലിപ്പോസ് ശെമ്മാശൻ (പിന്നീട് ഡോ. ഫീലിപ്പോസ് മാർ തെയോഫിലോസ് - എഡിറ്റർ) വന്നിട്ടുണ്ടായിരുന്നു. മൂന്നു മണിയോടു കൂടെ തിരിച്ച് മീനടം അഞ്ചേരി മുതലായിടത്ത് സഞ്ചരിച്ചു. തോട്ടയ്ക്കാട്ടച്ചന്റെ (വലിയമണ്ണിൽ യോഹന്നാൻ കത്തനാർ - എഡിറ്റർ) വീട്ടിൽ ഇന്ന് താമസിച്ചു.

8-4-1932: രാവിലെ തോട്ടയ്ക്കാട്, വാകത്താനം, കുഴിമറ്റം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ച് കൊല്ലാട്ട് നടത്തുന്ന വടക്കൻ അച്ചന്റെ കൂടെ താമസിച്ചു (ഓണക്കൂർ).

9-4-1932: ദിവാന്റെ വരവ്. രാവിലെ പുതുപ്പള്ളി നിലയ്ക്കൽ മുതലായിടത്ത് സഞ്ചരിച്ച് സെമിനാരിയിൽ എത്തി. പിരിഞ്ഞ തുക കാതോലിക്കാ ബാവായെ ഏല്പിച്ചു. ഇന്ന് പുതിയ ദിവാൻജിയായ ഓസ്റ്റിൻ ഐ.സി.എസ്. പഴയസെമിനാരി കാണുന്നതിന് വരുന്നതിനാൽ എല്ലാ മെത്രാച്ചന്മാരും അവിടെ കൂടിയിരുന്നു. നാലരയ്ക്ക് വന്നു.

9-4-1932: സന്ധ്യയോടു കൂടി പുത്തൻകാവ് കൊച്ചുതിരുമേനിയും ഇവിടുത്തെ തിരുമേനിയും കോട്ടയംകാരൻ ഫീലിപ്പോസ് ശെമ്മാശനും, കറിയാ ശെമ്മാശനും, കുറിയാക്കോസ് ശെമ്മാശനും ഞാനും കൂടെ ദയറായിൽ എത്തി.

10-4-1932: അഞ്ചാം പട്ടം. ഇവിടുത്തെ തിരുമേനി വി. കുർബ്ബാന ചൊല്ലി ഞങ്ങൾക്ക് നാലു പേർക്ക് അഞ്ചാം പട്ടം (യൗപദ്യക്കിനോ) തന്നു.

11-4-1932: കൊച്ചുതിരുമേനി ഇന്ന് അത്താഴമേശ കഴിഞ്ഞ് കോട്ടയത്തിന് തിരിച്ചുപോയി. ശെമ്മാശന്മാർ താമസിക്കുന്നു. വള്ളിക്കാട്ടെ ശെമ്മാശൻ (പിന്നീട് ഫാ. കെ. സി. പുന്നൂസ് ചൂരപ്പാടിൽ - എഡിറ്റർ) തിരിച്ചുപോയി.

12-4-1932: രാവിലെ പിരിവിന് കോട്ടയത്തു ചെന്ന് ആലപ്പുഴയ്ക്ക് പോയി. അഞ്ചു മണിയോടു കൂടി എത്തി. അച്ചനോടു കൂടി താമസിച്ചു.

14-4-1932: ഇന്നു രാവിലെ ഞാൻ കോട്ടയത്തിന് തിരിച്ചു. കുറിച്ചിയിൽ പോയിട്ട് സെമിനാരിയിൽ താമസിച്ചു. വാളക്കുഴിയിലച്ചനും മറ്റും മൂറോൻ കൂദാശ സംബന്ധിച്ചുള്ള ജോലികൾ നടത്തുന്നു.

15-4-1932: ഇന്ന് വടക്കൻമണ്ണൂർ പള്ളിയിൽ കൂടെ പോയിട്ട് ദയറായിലെത്തി.

16-4-1932: ശനി. തിരുമേനി വി. കുർബ്ബാന ചൊല്ലി. എന്നെ ചുമതലപ്പെടുത്തിയിരുന്ന പള്ളികളിലെല്ലാം ഞാൻ സഞ്ചരിച്ചു കഴിഞ്ഞു (മുണ്ടക്കയം മുതൽ ആലപ്പുഴ വരെ).

17-4-1932: ഞായർ. വി. കുർബ്ബാനയ്ക്കു ശേഷം ഞാൻ കാനത്തിന് പോയി. വാളക്കുഴിയിൽ വി. എ. ജോസഫ് ബി.എ. യ്ക്ക് ഇന്ന് കാതോലിക്കാ ബാവാ പഴയസെമിനാരിയിൽ വെച്ച് റമ്പാൻസ്ഥാനം കൊടുത്തു.

18-4-1932: ഇന്ന് ഞാൻ പാമ്പാടിയിലെത്തി തിരുമേനിക്കു കോട്ടയത്തിനു പോകുവാനുള്ള വണ്ടി ശട്ടംകെട്ടിയ ശേഷം ദയറായിലെത്തി. സന്ധ്യയോടു കൂടെ ഞങ്ങളെല്ലാവരും തിരിച്ച് 8-ന് സെമിനാരിയിലെത്തി.

19-4-1932: പഴയസെമിനാരി. ഇന്ന് ഉച്ചയ്ക്കുശേഷം വർഗീസ് ബി.എ. യും എൻ. എ. കുര്യൻ എം.എ. ബി.ഡി. യും പ്രസംഗിച്ചു. കൂദാശയിൽ പങ്കെടുക്കുന്ന അച്ചന്മാരും ശെമ്മാശന്മാരും ഏകദേശം 60 പേരോളം താമസിക്കുന്നുണ്ട്. ശുശ്രൂഷയിലെ ഭാഗങ്ങൾ പരിശീലിക്കുന്നു.

20-4-1932: സെമിനാരിയിലെ പണി പൂർത്തിയാക്കിയില്ല. ഇന്ന് എൻ. ജി. കുര്യൻ എം.എ. ബി.ഡി. പ്രസംഗിച്ചു.

21-4-1932: ഇന്ന് പ്രസംഗയോഗത്തിന് അനവധി ആളുകൾ വന്നിരുന്നു. വൈകിട്ട് വി. മൂറോനെപ്പറ്റി വല്യതിരുമേനിയും, പിന്നീട് റീത്തു പ്രസ്ഥാനത്തെപ്പറ്റി ഒ. എം. ചെറിയാൻ ബി.എ. എൽ.റ്റി. യും ഗംഭീരമായി പ്രസംഗിക്കുകയുണ്ടായി. അനവധി പട്ടക്കാരും ശെമ്മാശന്മാരും വന്നിരുന്നു (150 ഓളം). ഇന്ന് അത്താഴ ഭക്ഷണം കുറ്റിയിൽ കുഞ്ഞ് എന്നയാളിന്റെ നേർച്ചയായിരുന്നു.

22-4-1932: മൂറോൻ കൂദാശ. രാവിലെ ആറര മണിക്ക് തിരുമേനിമാർ നമസ്കാരം ആരംഭിച്ചു. ഏഴരയ്ക്ക് വി. മൂറോൻ കൂദാശയും ആരംഭിച്ചു. 12 മണിയോടു കൂടെ അത് അവസാനിച്ചു. വി. കുർബ്ബാന ബാവായും കൊച്ചുമെത്രാച്ചനും വാളക്കുഴി റമ്പാച്ചനും കൂടെ ആരംഭിച്ചു. ഒന്നര മണിയോടുകൂടെ അവസാനിച്ചു. അനേക ആളുകളും പട്ടക്കാരും എത്തിയിരുന്നു.

**(കാനം പറപ്പള്ളിത്താഴെ പി. എം. ജേക്കബ് കത്തനാരുടെ ദിനവൃത്താന്ത കുറിപ്പുകളിൽ നിന്നും)**




# കൂനൻകുരിശു സത്യവും മലങ്കര നസ്രാണിയുടെ ആത്മാഭിമാനവും

## ഡോ. എം. കുര്യൻ തോമസ്

ഇന്ത്യൻ സ്വാതന്ത്ര്യ സമരത്തിന്റെ ഭാഗമായി രാഷ്ട്രപിതാവായ മഹാത്മാ ഗാന്ധി 1942-ൽ 'ബ്രിട്ടീഷുകാർ ഇന്ത്യ വിടുക' എന്ന ആവശ്യവുമായി ക്വിറ്റ് ഇന്ത്യാ സമരം ആരംഭിച്ചു. രാജ്യമാസകലം ആളിപ്പടർന്ന ഈ സമരത്തിന്റെ ഫലമായാണ് 1947-ൽ ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചത്. ബ്രിട്ടീഷുകാർ ഇന്ത്യ വിടുക (Quit India) എന്ന അന്നത്തെ സമര മുദ്രാവാക്യത്തിനു പകരം ഇന്ത്യ ഭരിക്കുക (Take India) എന്നതായിരുന്നു ആ സമരത്തിന്റെ ലക്ഷ്യം എന്നു പറയുന്നതിനു തുല്യമായിപ്പോയി കഴിഞ്ഞ ദിവസം ചില മലയാള പത്രങ്ങളിൽ വന്ന 1653-ലെ കൂനൻകുരിശു സത്യപ്രതിജ്ഞാ വാചകങ്ങൾ.

ഇന്ത്യയുടെ മണ്ണിൽ പാശ്ചാത്യ ആധിപത്യത്തിനെതിരായി ആദ്യം നടന്ന സ്വാതന്ത്ര്യ സമരമായിരുന്നു ചരിത്രപ്രസിദ്ധമായ കൂനൻ കുരിശു സത്യം. ആ അധിനിവേശം ആത്മീയമായിരുന്നതിനാൽ സമരവും ആത്മീയ കൊളോണിയ ലിസത്തിന് എതിരായി മാത്രമായിരുന്നു. ഒരു മതലഹള - ശീശ്മ - മാത്രമായി അക്കാലം മുതൽ റോമൻ കത്തോലിക്കാ ചരിത്രകാരന്മാർ ഇതിനെ ചിത്രീക രിച്ചതിനാൽ മതേതര സാമൂഹ്യ ചരിത്രകാരന്മാരാരും ഇന്ത്യൻ സ്വാതന്ത്ര്യസമര ചരിത്രത്തിലോ കേരളത്തിന്റെ പൊതു ചരിത്രത്തിലോ കൂനൻകുരിശു സത്യത്തെ സമീപകാലം വരെ ഉൾപ്പെടുത്തിയിരുന്നില്ല.

കൂനൻ കുരിശു സത്യം റോമാ സഭയ്ക്കോ റോമാ പാപ്പായ്ക്കോ എതിരായി ആയിരുന്നില്ല എന്നാണ് റോമൻ കത്തോലിക്കാ സഭ എക്കാലവും അവലം ബിക്കുന്ന നില. ഫ്രാൻസിസ് ഗാർഷ്യ എന്ന ലത്തീൻ മെത്രാനോട് വ്യക്തിപര മായും, നസ്രാണികൾക്കിടയിൽ പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷണറിമാരോട് പൊതുവായും ഉള്ള വിരോധം മാത്രമായിരുന്നു കൂനൻ കുരിശു സത്യം എന്നാണ് അവരുടെ എന്നത്തേയും കാഴ്ചപ്പാട്. അതോടൊപ്പം ഇവയിൽ നിന്നുള്ള തങ്ങളുടെ രക്ഷാപ്രതീക്ഷയായി കണ്ട മാർ അഹത്തുള്ളാ എന്ന പൗരസ്ത്യ മെത്രാന്റെ വധത്തെപ്പറ്റിയുള്ള വാർത്തയും അവരെ ക്ഷുഭിതരാക്കി എന്നും അവർ വിലയിരുത്തി. അതിനാലാണ് സത്യത്തെ തുടർന്ന് ജസ്യൂട്ടുകളെ പിൻവലിച്ച് പകരം കർമ്മലീത്തരെ റോം രംഗത്തിറക്കിയത്. എന്നിട്ടും അവർ പ്രതീക്ഷിച്ചതുപോലെ ശീശ്മ ശമിച്ചില്ല എന്നതു തന്നെ നസ്രാണികളുടേത് സ്വാതന്ത്ര്യ പ്രഖ്യാപനമായിരുന്നു എന്നതിന്റെ തെളിവാണ്.

റോമോ-സുറിയാനിക്കാരടക്കം നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന കേരളത്തിലെ എല്ലാ സഭകൾക്കും കൂനൻ കുരിശു സത്യത്തിന്റെ അസ്തിത്വം ബാധകമാണ്. അവരാരും ഇടതുകാലിലെ മന്ത് വലതുകാലിലാക്കുന്നതു പോലെ ഒരു പാരതന്ത്ര്യത്തെ പറിച്ചറിഞ്ഞ്, മറ്റൊരു അടിമനുകം ചുമലിലേറ്റിയ ഒന്നായിരുന്നു കൂനൻ കുരിശു സത്യം എന്ന് ഇതുവരെ പറഞ്ഞിട്ടില്ല. അവയിൽ ചിലതു മാത്രം പരിശോധിക്കാം.

റോമാ-സുറിയാനി ചരിത്രകാരനായ ഫാ. ക. നി. മൂ. സ. ബർണാഡ് തന്റെ 1916-ൽ പ്രസിദ്ധീകരിച്ച 'മാർത്തോമ്മാ ക്രിസ്ത്യാനികൾ' എന്ന ഗ്രന്ഥത്തിൽ ... 1653-മാണ്ടിന്റെ ആരംഭത്തിൽ ജനുവരി 3-ാം തീയതി വെള്ളിയാഴ്ച അവിടെ സമീപെയുള്ളതും 'കൂനൻ കുരിശു' എന്ന നാമത്തിൽ ഇന്നും പൂജ്യതയോടു കൂടി സൂക്ഷിക്കപ്പെടുന്നതുമായ കുരിശിൽ കയർ കെട്ടി അതിൽ എല്ലാവരും പിടിച്ചുകൊണ്ട് മേലാൽ ഒരിക്കലും ഈശോ സഭക്കാർക്ക് വണക്കം ചെയ്കി ല്ലെന്നും അവരിൽ ആരെയും സ്വന്ത മതാദ്ധ്യക്ഷനായി സ്വീകരിക്കില്ലെന്നും ശപഥം ചെയ്തു... എന്നാണ് കൂനൻകുരിശു സത്യത്തെ പരാമർശിക്കുന്നത്.

പൗരസ്ത്യ കൽദായ സുറിയാനി സഭയുടെ മാർ അപ്രേം മെത്രാപ്പോലീ ത്തായുടെ 1976-ലെ പൗരസ്ത്യ സഭാചരിത്ര പ്രവേശിക എന്ന ഗ്രന്ഥത്തിൽ ... 1599-ലെ ഉദയംപേരൂർ സുന്നഹദോസു മുതൽ 1653 വരെ റോമാ അടിമത്ത ത്തിൽ കഴിഞ്ഞു കൂടിയ സുറിയാനിക്കാർ കൂനൻകുരിശ് സത്യത്തോടുകൂടി സ്വതന്ത്രമായ ഒരു ഭരണസംവിധാനത്തിനായി തീരുമാനിച്ചുറച്ചു... എന്നു രേഖപ്പെടുത്തിയിരിക്കുന്നു.

മലങ്കര മാർത്തോമ്മാ സുറിയാനി സഭാചരിത്ര സംഗ്രഹം എന്ന 1936-ൽ പ്രസിദ്ധീകരിച്ച കൃതിയിൽ റ്റി. സി. ചാക്കോ ... അപ്പോൾ അങ്ങോട്ടു അടുക്കു ന്നത് ബുദ്ധിയല്ലെന്നു അർക്കദിയാക്കോനും മറ്റും തോന്നുകയാൽ അവർ കൊച്ചി യിൽ മട്ടാഞ്ചേരിയിലെ പഴയപള്ളിപറമ്പിൽ കൂടി അവിടെ ഉണ്ടായിരുന്ന കൂനൻ കുരിശു എന്നു പറയപ്പെടുന്ന കുരിശിൽ നിന്ന് അനേകം ആലാത്തുകൾ കെട്ടി അതിന്മേൽ പിടിച്ചുകൊണ്ട് സത്യം ചെയ്ത് റോമ്മാസഭയിൽ നിന്ന് പിരിഞ്ഞു. അങ്ങനെ ഉദയംപേരൂർ സുന്നഹദോസുകൊണ്ട് സുറിയാനി സമുദായം സമ്പാ ദിച്ച നിന്ദയെ കൂനൻകുരിശ് സത്യംകൊണ്ട് 1653 മകരം 3-നു വെള്ളിയാഴ്ച്ച നീക്കികളഞ്ഞ് മലങ്കരസഭയുടെ അഭിമാനത്തെയും സ്വാതന്ത്ര്യത്തെയും വീണ്ടെടുത്തു... എന്ന് എഴുതിയിരിക്കുന്നു.

മലബാർ സ്വതന്ത്ര സുറിയാനി സഭയുടെ ചരിത്രം എന്ന ഗ്രന്ഥത്തിൽ കെ. സി. വർഗീസ് കശീശാ ... ഇങ്ങനെ 1599 മുതൽ അമ്പതോളം വർഷത്തേക്ക് നിലവിലിരുന്ന കത്തോലിക്കാ ഭരണത്തിന് കൂനൻകുരിശ് സത്യം പൂർണ്ണ വിരാ മമിടുകയും ഉദയംപേരൂർ സുന്നഹദോസിൽ വച്ച് കളഞ്ഞുകുളിച്ച അഭിമാനം വീണ്ടെടുക്കുകയും ചെയ്തു... എന്നു പരാമർശിക്കുന്നു.

സി.എസ്.ഐ. സഭയുടെ ഭാഗമായി മാറിയ ആംഗ്ലിക്കൻ ഇടവകയിലെ റവ. ജോർജ്ജ് കുര്യൻ പാദ്രി 1872-ൽ രചിച്ച 'മലയാളത്തുള്ള സുറിയാനി സഭയെയും സമൂഹത്തേയും കുറിച്ചുള്ള ഒരു പ്രകരണം' എന്ന ഗ്രന്ഥത്തിൽ ... അനന്തരം സുറിയാനിക്കാർ മട്ടാഞ്ചേരിപ്പള്ളിയിൽ കൂടിയാലോചിച്ചതാവിതു. പറങ്കികൾ ഈവണ്ണം നമ്മുടെ മെത്രാനോട് ചെയ്തതു കൊണ്ട് അവരോടുകൂടെ

ഇനി നാം ചേരരുതെന്നു അവരുമായിട്ടു ഐകമത്യവും സ്നേഹവും ഇനി വേണ്ടായെന്നും ആ കാലത്തിൽ വാഴുന്ന പ്രഞ്ചിക്കുറോസു മെത്രാൻ നമ്മുടെ മെത്രാനല്ല എന്നും, അവരുടെ പ്രജകൾ നാം അല്ല എന്നും, അവരുടെ മെത്രാന്മാരെ ഇനിമേലാൽ നാം അനുസരിക്കയില്ലെന്നും, നമ്മുടെ തോമ്മാ അർക്കദിയാക്കോൻ മെത്രാനായിട്ട് വാഴണമെന്നും എഴുതിപ്പിച്ച് എല്ലാവരും കൂടെ 1653 മകരം 3-ാം തീയതി വെള്ളിയാഴ്ച്ച കൂനൻകുരിശു എന്നു പറയുന്നതിന്മേൽ കയറുകെട്ടിപ്പിടിച്ച് സത്യം ചൊല്ലി... എന്നു വിശദീകരിക്കുന്നു.

അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്ന ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് രചിച്ച് 'ഇന്ത്യയിലെ സുറിയാനി സഭാചരിത്രം' എന്ന പേരിൽ 2010-ൽ മലയാളത്തിൽ പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ച ഗ്രന്ഥത്തിൽ ... അവർ കൊച്ചിക്കു സമീപമുള്ള മട്ടാഞ്ചേരിയിൽ 1653 ജനുവരി 3-ാം തീയതി ഒത്തുചേർന്ന് അവിടെ ഉണ്ടായിരുന്ന കൂനൻകുരിശ് എന്ന് പിൽകാലത്ത് പ്രസിദ്ധമായ കൽകുരിശിൽ നീളമുള്ള ഒരു ആലാത്ത് കെട്ടി അതിൽ പിടിച്ചുകൊണ്ട് റോമായുമായുള്ള ബന്ധത്തെ ഉപേക്ഷിച്ചു പ്രതിജ്ഞ ചെയ്തു. അവരുടെ പ്രതിജ്ഞ ഉൾക്കൊള്ളുന്ന ഒരു ഉടമ്പടിയും ഉണ്ടാക്കി ഒപ്പിട്ടു... എന്നു കൂനൻ കുരിശു സത്യത്തെ വിശദീകരിക്കുന്നു.

ക്നാനായ സമുദായാംഗവും പഴയസെമിനാരിയിലെ ആദ്യ ബാച്ചിലെ വിദ്യാർത്ഥികളിൽ ഒരുവനും സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന്റെ ശെമ്മാശനും സെക്രട്ടറിയുമായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കത്തനാർ 1815-ൽ എഴുത്താരംഭിച്ച് നാൾവഴി രൂപത്തിൽ 1915 വരെ അദ്ദേഹത്തിന്റെ അനന്തര തലമുറക്കാർ അവിഛിന്നം എഴുതിവന്ന ഒരു രേഖയാണ് ഇടവഴിക്കൽ ഡയറി. 1815-നു മുമ്പുള്ള ലഭ്യമായ വിവരങ്ങൾ ഇടവഴിക്കൽ ഡയറിയിൽ ആമുഖമായി ചേർത്തിട്ടുണ്ട്.

ഈ കൈയെഴുത്തു കൃതിയിൽ നിന്നും മലങ്കരസഭയുടെ ഔദ്യോഗിക ജിഹ്വ ആയിരുന്ന 'ഇടവകപത്രിക'യുടെ പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിന് മുകളിൽ യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് പരാമർശിക്കുന്ന പടിയോലയുടെ പകർപ്പ് ലഭിച്ചു. അദ്ദേഹം എഴുതിയ 1896 പുസ്തകം 5, ലക്കം 3, ഈയോർ-മീനം ലക്കം 'ഇടവകപത്രിക'യുടെ മുഖപ്രസംഗത്തിൽ പടിയോലയുടെ പൂർണ്ണരൂപം ചേർത്തിട്ടുണ്ട്. അതിനാസ്പദമായ ഇടവഴിക്കൽ ഡയറിയിലെ പ്രസക്ത ഭാഗമാണ് താഴെ ഉദ്ധരിക്കുന്നത്:

"...അനന്തരം ഇത്ര ക്രൂരപാതകം ചെയ്ത പറങ്കികളോടും അവരുടെ കൂട്ടത്തോടും യാതൊരു ചേർച്ചയും അരുതെന്ന സുറിയാനിക്കാർ നിശ്ചയിച്ചു. എല്ലാവരുംകൂടി കൊച്ചിയിൽ കൂനൻകുരിശിന്മേൽ ഒരു കയറ കെട്ടിപ്പിടിച്ച 1653 മകരം 3-ാം തീയതി സത്യം ചെയ്കയും ഒരു പടിയോല എഴുതി ഒപ്പിടുകയും ചെയ്തു. ആ പടിയോലയുടെ പേർപ്പ.

മോറാൻ ഈശോമശിഹാ പിറന്നിട്ട 1653-ാമത് മകരമാസം 3-ാം തീയതി വെള്ളിയാഴ്ചനാൾ അർക്കദിയാക്കോൻ അച്ചനും മലങ്കര എടവകയിലുള്ള പള്ളികളിലെ വികാരിമാരും ദേശത്തുപട്ടക്കാറരും എല്ലാവരുംകൂടി മട്ടാഞ്ചേരിൽ പള്ളിയിൽവച്ച നിശ്ചയിച്ച കല്പിച്ച കാര്യം: അയ്ത ശുദ്ധമാന കാതോലിക്കാ പള്ളി കല്പിച്ച നമുക്കായിട്ട മലങ്കരയ്ക്കു യാത്രയാക്കിയ പാത്രിയർക്കീസിനെ ബലത്താലെ മെത്രാനും സാമ്പാളൂർ പാതിരിമാരും കൂടി പിടിച്ച, നമുക്ക് അനുഭവിക്കരുതെന്ന കല്പിച്ചതകൊണ്ടും ആ പാത്രിയർക്കീസ മലങ്കരയ്ക്കുവന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം (പൊടിവ്) ഇപ്പോൾ മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ നമുക്ക മെത്രാനല്ല. നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല എന്ന ഒന്മ. ശുദ്ധമാന പള്ളിയുടെ ക്രമത്തിൽ തക്കവണ്ണം നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾതൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന ഒന്മ. ഇതിന വിചാരരായിട്ട കല്ലിശ്ശേരി പള്ളിയിൽ ഇട്ടിത്തൊമ്മൻ കത്തനാരും കടുത്തുരുത്തി പള്ളിയിൽ കടവിൽ ചാണ്ടിക്കത്തനാരും അങ്കമാലി പള്ളിയിൽ വേങ്ങൂർ ഗീവറുഗീസ കത്തനാരും കുറവിലങ്ങാട്ടു പള്ളിയിൽ പള്ളിവീട്ടിൽ ചാണ്ടിക്കത്തനാരും ഇവർ നാലുപേരും വിചാരക്കാരായിരുന്നു മൂവ്വാണ്ടിൽ മൂവ്വാണ്ടിൽ കൂടിവിചാരിച്ച കല്പിച്ചു കൊൾകയുംവേണം എന്ന ഒന്മ. ഈ കല്പിച്ചമേക്ക കടവിൽ ചാണ്ടിക്കത്തനാർ കയ്യെഴുത്ത.

ഇപ്രകാരം ഒരു ഉടമ്പടി തീർത്ത ഒപ്പിട്ടപടി എല്ലാവരും ആലങ്ങാട്ടകൂടി തോമ്മാ അർക്കദിയാക്കോനെ പാത്രിയർക്കീസിന്റെ കല്പന അനുസരിച്ച മെത്രാനായി വാഴിക്കയും ഇട്ടിത്തൊമ്മൻ കത്തനാർ മുതലായ നാല കത്തങ്ങളെ ആലോചനക്കാരായി നിയമിക്കുകയും ചെയ്തു..."

വളരെ വ്യക്തമായ ഈ രേഖയിലെ അത്ര പരിചിതമല്ലാത്ത ചില പ്രയോഗങ്ങൾ മാത്രം വിശദീകരിക്കട്ടെ.

1. റോമൻ കത്തോലിക്കർ വധിച്ചു എന്നു നസ്രാണികൾ ഉറച്ചു വിശ്വസിക്കുന്ന മാർ അഹത്തുള്ളയെ 'മലങ്കരയ്ക്കു വന്ന നമ്മുടെ കണ്ണുംമുന്നിൽ കാണോളംനേരം' എന്നു വിശേഷിപ്പിക്കുമ്പോൾ അസംഭവ്യമായത് സംഭവിച്ചാലല്ലാതെ ഇനി മുറികൂട്ടലില്ല എന്നുതന്നെയാണ് നസ്രാണികൾ അർത്ഥമാക്കുന്നത്.

2. സെന്റ് പോൾസ് കോളജ് (സാൻ പോളാ) ആസ്ഥാനമാക്കി പ്രവർത്തിച്ചിരുന്ന ജസ്യൂട്ട് മിഷനറിമാരാണ് 'സാമ്പാളൂർ പാതിരിമാർ' എന്ന് ഇവിടെ പരാമർശിക്കപ്പെടുന്നത്. നസ്രാണികളുടെ മുമ്പിലെ റോമൻ കത്തോലിക്കാ സഭയുടെ അന്നത്തെ ദൃശ്യ പ്രതീകം ഇവർ മാത്രമായിരുന്നു.

3 'മലങ്കര വാഴുന്ന മാർ ഫ്രഞ്ചിയൂസ മെത്രാൻ' എന്നു വിവക്ഷിക്കുന്നത് മലങ്കര നസ്രാണികളെ അന്ന് ഭരിച്ചിരുന്ന കൊടുങ്ങല്ലൂർ രൂപതയുടെ ഫ്രാൻസിസ് ഗാർഷ്യ എസ്. ജെ. എന്ന യൂറോപ്യൻ റോമൻ കത്തോലിക്കാ മെത്രാനാണ്.

4. 'നാം അയാളുടെ ഇടവകയിലുള്ള പ്രജകളുമല്ല' എന്നു രേഖപ്പെടുത്തുമ്പോൾ നസ്രാണികളെ 1599-ന് ശേഷം റോമാസഭ കെട്ടിയ തൊഴുത്തായ കൊടുങ്ങല്ലൂർ രൂപത തങ്ങളുടെ ഭരണ മേൽക്കോയ്മ അല്ല എന്ന പ്രഖ്യാപനമാണ്. ആത്യന്തികമായി, റോമൻ കത്തോലിക്കാ സഭയുടെ നിരസനവും.

5. 'നമ്മുടെ എടവക വാഴുവാൻ മേല്പട്ടക്കാരൻ വേണ്ടുന്നതിന ഇപ്പോൾ തൊട്ട തോമ്മാ അർക്കദിയാക്കോൻ തന്നെ വാണുകൊള്ളുകയും വേണമെന്ന' എന്നതിനേക്കാൾ വ്യക്തമായ ഒരു വിദേശ മേൽക്കോയ്മാ നിരസനം വേറൊന്നില്ല.

6. അന്ന് മലങ്കര നസ്രാണികൾ നേരിടുന്ന ഏക വൈദേശിക ആധിപത്യ ഭീഷണി എന്ന നിലയിൽ റോമൻ കത്തോലിക്കാ സഭയുടെ നിരസനം പൊതുവായ വൈദേശിക ആധിപത്യ ത്യജനം ആയിത്തന്നെ കണക്കാക്കണം.

വസ്തുതകൾ ഇങ്ങനെയായിരിക്കെ 1653-ലെ കൂനൻ കുരിശു സത്യമെന്ന നസ്രാണിയുടെ വ്യക്തമായ സ്വാതന്ത്ര്യ പ്രഖ്യാപനം അടിമത്വ പ്രഖ്യാപനമാണെന്ന പ്രചരണം കേരളത്തിലെ നസ്രാണി പാരമ്പര്യം അവകാശപ്പെടുന്ന എല്ലാ സഭാവിഭാഗങ്ങളേയും അപമാനിക്കുന്ന പ്രക്രിയയാണ്. ഇതിനു മറുപടി പറയേണ്ടതും അവരൊക്കെത്തന്നെയാണ്. നസ്രാണി പൈതൃകം അവകാശപ്പെടുന്ന എല്ലാവരും നിരസിക്കുന്നതും അവരുടെ ആത്മാഭിമാനത്തെയും പൈതൃകത്തെയും ചോദ്യം ചെയ്യുന്നതുമായ ഈ നവീന കൂനൻ കുരിശു സത്യ വാചകത്തിന്റെ നിർമ്മാതാക്കൾ ചോദ്യം ചെയ്യുന്നത് തങ്ങളുടെ സ്വത്വബോധത്തെയാണെന്നു തിരിച്ചറിയാത്തവരോടും അതിനെതിരെ പ്രതികരിക്കാത്തവരോടും സഹതപിക്കുകയല്ലാതെ മറ്റൊന്നും ഇവിടെ പ്രസക്തമല്ല. ❑







**Powai St. Paul's OSC secured the second runner up position in the Gloria Ecumenical Carol Singing Competition organized by St. Thomas Malankara Syrian Catholic Church in December 2023.**

"ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻചങ്ങലയത്രെ."
**– പ. പരുമല തിരുമേനി**